# അർച്ചന

ഫാദർ സേവ്യർ ചെറുപള്ളിക്കാട്ട്, M. A.

# ARCHANA



(Malayalam)

LITURGY

By

Fr. Xavier Cherupallikkatt, M. A.

First Published:

February 1972





Copies: 1000

Price: Rs. 2-50




Printed at

Viani Printings

Ernakulam, Cochin-18

# സമർപ്പണം

ശ്ലൈഹികവും പൗരസ്ത്യവും ഭാരതീയവുമായ സഭയുടെ
പിള്ളത്തൊട്ടിലായ കേരളനാടിന്റെ അത്യുന്നത
തനയൻ ആധുനികസമൂഹത്തിൽ മായാത്ത മുദ്ര
പതിച്ച ജനസേവകൻ സീറോമലബാർ
സഭയുടെ ശ്രീയാന്ന അച്ച്നക്രമത്തിനു .
നവസംവിധാനാനുരൂപണങ്ങ
ളേകാൻ പ്രഗത്ഭതതളിരും
തന്മയത്വംതാരും പവിത്രത
ഫലവുമണിഞ്ഞ
നേതൃത്വം വഹി
ക്കുന്ന കർദ്ദിനാൾ
ഇടയനു്

Nihil Obstat

Fr. Poulose Vattoly
Manager, Viani Printings
Ernakulam, Cochin-18

Imprimatur

✠ Sebastian Mankuzhikary Ph.D., D. D.,
Auxiliary Bishop,
Archdiocese of Ernakulam

## ഉള്ളടക്കം



---

# പ്രസ്താവന

വൈദികകലാലയങ്ങൾ, സന്യാസഭവനങ്ങൾ മുതലായ ഇടങ്ങളിൽ അംഗങ്ങൾക്ക് ആദ്ധ്യാത്മികജീവിതത്തിൽ രൂപീകരണം നൽകുന്നതു് ആരാധനക്രമത്തിൻെറ ചൈതന്യമുൾക്കൊള്ളുന്നവിധമാവണം. വത്തിക്കാൻ സൂനഹദോസിൻെറ ആഹ്വാനമാണതു് (ആരാധനക്രമം നിർണ്ണയരേഖ. ഖ. 17). ഈ നിർദ്ദേശം പ്രയോഗത്തിലാക്കുന്ന പരിശ്രമങ്ങൾ പല തലങ്ങളിലെടുത്തിട്ടുണ്ട്. ഈ സാഹചര്യത്തിൽ ആരാധനക്രമം ചില സ്ഥാപനങ്ങളിൽ പഠനവിഷയമായി വന്നു. തന്മൂലം ഒന്നിലധികം പരിശീലനഭവനങ്ങളിൽ ആരാധനക്രമം പഠിപ്പിക്കുന്നതിനു് ഈ ഗ്രന്ഥകാരൻ നിയുക്തനായി. അദ്ധ്യാപനഫലമായി ആരാധനക്രമത്തെ പുരസ്കരിക്കുന്ന പുതിയ പുസ്തകങ്ങൾ മലയാളഭാഷയിൽ അടിയന്തിരവും അനുപേക്ഷണീയവുമായ ആവശ്യമാണെന്ന ബോധം ഈ ഗ്രന്ഥകാരനിൽ വളന്നു. അതാണു് "അച്ചൻ" രൂപം കൊള്ളാനുണ്ടായ അവസരം.

ആരാധനക്രമത്തെ സംബന്ധിച്ച് അടിസ്ഥാനപരമായ വീക്ഷണവും സാമാന്യജ്ഞാനവും ഈ ലഘുഗ്രന്ഥം ലക്ഷ്യമാക്കുന്നുണ്ട്. വിശാവിശാലമായ ഒരു തലം അങ്ങനെ പ്രത്യക്ഷമാവുന്നു. എന്നിരുന്നാലും സീറോമലബാർറീത്തിൻെറ വീക്ഷണകോണത്തിനു് അതുല്യമായ ഒരു സ്ഥാനം ഈ ഗ്രന്ഥത്തിൽ നൽകി. ചരിത്രത്തിലേയ്ക്കും വിശദാംശങ്ങളിലേയ്ക്കും കൈ ചൂണ്ടുമ്പോൾ പലിടത്തും സീറോമലബാർറീത്താണ പരിഗണനാവിഷയം. എങ്കിലും ആരാധനക്രമത്തിലെ ക്രൈസ്തവസ്വാധീനത്തിനു റീത്തിനെക്കാൾ പ്രകാശമാനമായ സ്ഥാനം നല്കുന്ന പ്രതിപാദനമാണുദ്ദേശിക്കുക.

" അച്ചന " എന്ന ശീർഷകത്തെക്കുറിച്ച് ഒരു വാക്ക്. അല്പം സ്വാതന്ത്ര്യമുപയോഗിച്ചാണ് ഈ തലക്കെട്ട് കൊടുത്തത്. " അച്ചന " യ്ക്കു് അപ്പണം എന്നാണ സർവസാധാരണമായ അർത്ഥം. എങ്കിലും ആ പദത്തിനു് " ആരാധന " എന്ന അർത്ഥവ്യാപ്തിക്കു കുറവൊന്നുമില്ല. ഇംഗ്ലീഷുഭാഷയിലെ "ലിററർജി" (Liturgy) " ആരാധന " യാണ്. അതു് ആരാധനയാവുന്നതുകൊണ്ടാണ് "ആരാധനക്രമം" എന്ന മലയാളപ്രയോഗത്തിനർത്ഥം വികസിക്കുക. ( അദ്ധ്യായം മൂന്നു കാണുക ). ഈ ഉദ്ദേശം മുൻനിറുത്തി ആരാധന, ആരാധനക്രമം, അപ്പണം, ബലി, പ്രാർത്ഥന മുതലായ അർത്ഥങ്ങളിൽ ഈ പുസ്തകത്തിൽ " അച്ചന " എന്ന പദം പ്രയോഗിച്ചിട്ടുണ്ട്. ആശയത്തിലും പദത്തിലും ഭാഷയിലും അതിനു പ്രസക്തി പോരെന്നു തെളിയിക്കുക എളുപ്പമല്ല.

മാർത്തോമ്മായുടെ രക്തസാക്ഷിത്വത്തിന്റെ 19-ാം ശതാബ്ദിയും എറണാകുളം അതിരൂപതയുടെ വജ്ര ജൂബിലിയും സമാഘോഷിക്കുന്ന സംഗമമാണ 1972-ാം വത്സരം. ഈ ലഘു ഗ്രന്ഥത്തിനു് അനുഗ്രഹീതമായ ഒരു പശ്ചാത്തലമാണീവർഷം. ഈ ആഘോഷങ്ങൾക്ക് ആരാധനക്രമംപോലെ അടിസ്ഥാനവും പ്രാധാന്യവും നല്കുന്ന മറെറാരു ഘടകവുമില്ല. ഈ ലഘുഗ്രന്ഥത്തിന്റെ അഭിലാഷങ്ങളും ലക്ഷ്യങ്ങളും പ്രസ്തുതാഘോഷങ്ങളുടെ അഭിലാഷങ്ങളും ലക്ഷ്യങ്ങളും സാക്ഷാത്കരിക്കുകയായിരിക്കും അല്പമായെങ്കിലും.

ഈ ചെറുപുസ്തകത്തിനു പല ഗ്രന്ഥങ്ങളോടും കടപ്പാടുണ്ട്. അവസാനം കൊടുത്തിരിക്കുന്ന ഗ്രന്ഥാവലി അതു സ്പഷ്ടമാക്കുന്നു.

സസൂക്ഷ്മമായ പരിശോധനയ്ക്കുശേഷം ഹൃദയപൂർവകമായ അംഗീകാരം, വാത്സല്യംനിറഞ്ഞ പ്രസിദ്ധീകരണാനുമതി, സ്നേഹനിർഭരവും നിപുണവുമായ മുദ്രണം മുതലായവവഴി പ്രോത്സാഹനങ്ങളും അനുഗ്രഹാശിസ്സുകളും സേവനങ്ങളും നൽകിയ എല്ലാവർക്കും ഹൃദയംഗമമായ കൃതജ്ഞത രേഖപ്പെടുത്തട്ടെ.

ആരാധനക്രമത്തിന്റെ കേന്ദ്രബിന്ദു ക്രിസ്തുവാണ്. അവിടുന്നു പിതാവിലേയ്ക്ക് അഖില പ്രപഞ്ചത്തേയും പരിശുദ്ധാത്മാവുവഴി സംവഹിക്കുന്നു. ക്രിസ്തുനാഥന്റെ കേന്ദ്രസ്ഥാനമാണ് ആരാധനക്രമത്തിന്റെ ആശ്ചര്യകരമായ സ്വാധീനശേഷിയുടെ രഹസ്യം. ആ "ദിവ്യരഹസ്യ"ത്തേയാണ് "അർച്ചന" ഉൾക്കൊള്ളുക. അങ്ങിലേയ്ക്ക് ആരേയെങ്കിലും അല്പമെങ്കിലും ആകർഷിക്കുക, അടുപ്പിക്കുക അതാണ് "അർച്ചന"യുടെ അഭിനിവേശം.

S. H. Study House,
B. M. College P. O.,
Cochin-21,
2-2-1972.

ഗ്രന്ഥകർത്താവ്

1

# അർച്ചന അല്ലെങ്കിൽ ആരാധനക്രമം: എന്താണതു്?

ആരാധനക്രമം എന്താണെന്നു മനസ്സിലാവുന്നതിനു് അതിൻെറ പശ്ചാത്തലം എന്താണെന്നു നല്ലതുപോലെ മനസ്സിലാക്കണം. ആരാധനക്രമത്തിൻെറ പശ്ചാത്തലമറിയുന്നതിനു ദൈവാവിഷ്കരണം, തിരുസ്സഭാപ്രേഷിതത്വം, പെസഹാരഹസ്യം എന്നിവ നമ്മുടെ പഠനവിഷയമാവുക ആവശ്യകമാണു്.

## 1. ദൈവാവിഷ്കരണം

ദൈവം തന്നെത്തന്നെ മനുഷ്യനു വെളിപ്പെടുത്തി. Dei Verbum. Art. 2. ദൈവം പലരിലൂടെയും സംസാരിച്ചു. Art. 4. പലേടത്തും പലവിധത്തിലും ദൈവം മനുഷ്യരോടു സംസാരിച്ചു. അവസാനമായി അവിടുത്തെ തിരുസുതൻവഴി. ദൈവസുതനായ ക്രിസ്തു വെളിപാടു പൂർത്തിയാക്കി. അവിടുന്നു വാക്കുകളും പ്രവൃത്തികളുംവഴി, അടയാളങ്ങളും അത്ഭുതങ്ങളുംവഴി, സർവ്വോപരി മരണവും ഉത്ഥാനവും വഴി, അവസാനമായി പരിശുദ്ധാത്മാവിനെ അയച്ചതുവഴി വെളിപാടിൻെറ പൂർണ്ണിമയിലേയ്ക്കു നമ്മെ കൊണ്ടുവന്നു.

ആവിഷ്കരണത്തെ ആശയമായും ശബ്ദമായും നാം മനസ്സിലാക്കുന്നുണ്ട്. അതു വെളിപാടിനു മൂർത്തരൂപം നല്കുന്ന ഒരു ബലഹീനതയാണ്. വെളിപാട് ഒരു വസ്തുവല്ല, ആളാണ്. ദൈവം അവിടുത്തെ വ്യക്തിത്വത്തെ നമുക്കു വെളിപ്പെടുത്തിത്തന്നു. തന്മൂലം വെളിപാട് അല്ലെങ്കിൽ ആവിഷ്കരണം വ്യക്തികൾ തമ്മിലുള്ള ഒരു ബന്ധമാണ്.

ആവിഷ്കരണത്തെ മുകളിൽനിന്നും താഴേയ്ക്കുള്ള, ലംബമാനമായ, ഒരു ചലനമായി നാം പലപ്പോഴും ധരിക്കുന്നു. ഈ ധാരണ ആവിഷ്കരണത്തിൻെറ ശരിയായ വിലയിരുത്തലല്ല. നാം അതിനെ സമതലത്തിനു സമാന്തരമായുള്ള കുറുകെയുള്ള ഒരു ബന്ധമായി കാണുകയാണു നല്ലതു്. ദൈവം ആരംഭിക്കുന്നു. അവിടുന്നു മനുഷ്യനോടു സംസാരിക്കുന്നു. ക്രിസ്തുവിലൂടെയാണു ദൈവം സംസാരിക്കുക. നാം അവിടുത്തോടു മറുപടി പറയുന്നു. ക്രിസ്തുവിലൂടെയാണു നാമും സംസാരിക്കുക. ക്രിസ്തു മദ്ധ്യവത്തിയാണ്. ഇത്തരം ഒരു സംഭാഷണമാണു വെളിപാട്.

ദൈവം തന്നെത്തന്നെ വെളിപ്പെടുത്തുന്നതോടുകൂടെ സ്വയം നൽകുകയും ചെയ്യുന്നു. വിശ്വാസം എന്നു പറയുന്നതു ദൈവത്തോടു പ്രത്യുത്തരം പറയുകയും അവിടുത്തെ സ്വീകരിക്കുകയും ചെയ്യുകയാണ്. അതു ബുദ്ധിയുപയോഗിച്ചു നൽകുന്ന ഒരംഗീകാരം മാത്രമല്ല. വിശ്വാസം ആത്മസമപ്പ്ണമാണ്.

ക്രിസ്തു ദൈവത്തിൻെറ സ്വയം ദാനമാണ്. ക്രിസ്തുവിനെ കാണുന്നവൻ ദൈവത്തെക്കാണുന്നു. ക്രിസ്തുവിനെ അറിയുക ദൈവത്തെ അറിയുകയാണ്. ക്രിസ്തുവിനോടു പ്രത്യുത്തരം പറയുമ്പോൾ നാം ദൈവത്തോടു പ്രത്യുത്തരം പറയുന്നു. വിശ്വാസം നമ്മെത്തന്നെ ദൈവത്തിനു സമപ്പ്ിക്കുന്ന അനുഭവമാണ്.

ആവിഷ്കാരണം വാക്കുകൾ മാത്രമല്ല പ്രവൃത്തിയുമുൾക്കൊള്ളുന്നു. ആദ്യത്തെ ആവിഷ്കാരണം സൃഷ്ടികർമ്മംതന്നേയാണ്. ദൈവം നൽകിയ അവസാനത്തേതും പൂർത്തീകരിക്കുന്നതുമായ വെളിപാടാകുന്നു മനുഷ്യാവതാരം. ദൈവം നമുക്കു നൽകിയ വെളിപാടും രക്ഷയുമാകുന്നു ക്രിസ്തു.

ക്രിസ്തുവിൻെറ തുടർച്ചയാണു സഭ. സമയത്തിൻെറ അന്ത്യംവരെ അവിടുത്തെ വെളിപാടും പ്രവർത്തനങ്ങളും തുടരുകയാണു സഭയുടെ കർത്തവ്യം. പരിശുദ്ധാത്മാവുവഴി എല്ലാവരേയും പിതാവിലേക്കു നയിക്കുന്ന ക്രിസ്തുവിൻെറ പ്രവർത്തനമാണു സഭയുടെ പ്രേഷിതത്വം. ഈ പ്രേഷിതത്വത്തിലെ പങ്കാളിത്തമാണ് ആരാധനക്രമം.

## 2. സഭയുടെ പ്രേഷിതത്വം

തിരുസ്സഭയുടെ ദൗത്യം ക്രിസ്തുവിനെ ലോകത്തിനു നല്കുകയാണ്. ക്രിസ്തുവാണു രക്ഷയുടെ വചനം. ദൈവവചനപ്രഘോഷണംവഴി ക്രിസ്തുവിൻെറ രണ്ടാമത്തെ വരവിനുവേണ്ടി ലോകത്തെ ഒരുക്കുകയാണു സഭയുടെ കർത്തവ്യം.

തിരുസ്സഭയുടെ സാർവ്വത്രിക ദൈവാഹ്വാനത്തിനനുസൃതമായ എന്തും അവളുടെ പ്രേഷിതത്വമാണ്. രക്ഷ പ്രാപിക്കുന്നതിനുവേണ്ടി ക്രിസ്തുവിൻെറ പെസഹാരഹസ്യത്തിൽ പങ്കുചേരുന്നതിലാണ് ഈ പ്രേഷിതത്വത്തിൻെറ കാതൽ എന്നു പറയാം. പെസഹാ രഹസ്യമെന്നു പറയുന്നതു നമ്മുടെ രക്ഷയുടെ പശ്ചാത്തലത്തിൽ മിശിഹായുടെ മരണവും ഉത്ഥാനവുമാണ്.

സഭയുടെ പ്രേഷിതത്വത്തെ മൂന്നായി തിരിക്കാം : വചനത്തിൻെറ പ്രേഷിതത്വം, ആരാധനക്രമത്തിൻെറ

പ്രേഷിതത്വം, മാർഗ്ഗനിർദ്ദേശത്തിൻെറ പ്രേഷിതത്വം. ഇവ മൂന്നും പ്രവാചകനും പുരോഹിതനും ഇടയനുമായ ക്രിസ്തുവിൻെറ പ്രേഷിതത്വത്തിൻെറ തുടർച്ചയാണ്. ആദ്യത്തേതു ദൈവവചനപ്രഖ്യാപനത്തിലൂടെയാണു സഭ നിർവഹിക്കുക. രണ്ടാമത്തേതു് ആരാധനക്രമത്തിലൂടെ, വിശിഷ്യ പരിശുദ്ധ കുർബ്ബാനയിലൂടെ. മൂന്നാമത്തേതു സേവനം, സാക്ഷ്യം നൽകൽ എന്നിവയിലൂടെ. ഇവ മൂന്നും ഒരേ പ്രേഷിതത്വത്തിൻെറ ഭാഗങ്ങളാണ്. ഒന്നു മറ്റൊന്നിനെ പൂർത്തിയാക്കുന്നു. ഇവ മൂന്നും സഭ മുഴുവൻേറയും കർത്തവ്യമാണ്. തന്മൂലം മൂന്നു തലങ്ങളിലും സഭാമാനത്തിനും (Ecclesial dimension) ഇടയൻെറ സ്ഥാനത്തിനും വലിയ പ്രാധാന്യമുണ്ട്.

ആരാധനക്രമം ദൈവവചനത്തെയാശ്രയിച്ചിരിക്കുന്നു. ആരാധകരുടെ സമൂഹം ദൈവവചന പ്രഖ്യാപനത്തിൽ നിന്നാണുത്ഭവിക്കുക. വചനഗർഭത്തിൽ നിന്നാണു പ്രാദേശികസഭ ജനിക്കുക. ജനനത്തിനുശേഷം വചനം, പരിശുദ്ധ കുർബ്ബാന എന്നീ രണ്ടു മേശകളിൽനിന്നു ഭക്ഷിച്ചുകൊണ്ടാണ് പ്രാദേശികസഭ പരിപോഷിപ്പിക്കപ്പെടുക. ആരാധനക്രമത്തിൽ വചനത്തിനുള്ള സ്ഥാനവും സ്വാധീനവും സുപ്രധാനമത്രേ. വചനത്തിൻെറ പ്രചോദനമില്ലെങ്കിൽ ആരാധനക്രമം സ്ഥാപിത താല്പര്യങ്ങളുടെ സങ്കേതമായി തരം താഴും.; കർമ്മാദികൾ ഇന്ദ്രജാലങ്ങളുടെ മേഖല കൈയടക്കും; പ്രാർത്ഥനാസമൂഹം സാംസ്കാരികസമ്മേളനത്തിൻെറ തലത്തിലേയ്ക്കു താഴ്ന്നിറങ്ങും. പഴയനിയമത്തിൽ പുരോഹിതനും പ്രവാചകനും ഒരാളല്ല രണ്ടു പേരാണ്. പുതിയനിയമത്തിലാവട്ടെ പുരോഹിതൻ പ്രവാചകനുമാണ്. ബലിയർപ്പണത്തിൽ ദൈവവചനത്തിനുള്ള സ്ഥാനം ഈ യാഥാർത്ഥ്യം പ്രകടമാക്കുന്നു. ബലി

ഉടമ്പടിയോട്ട് അവിഭാജ്യമായി ബന്ധപ്പെട്ടിരിക്കുന്നു. മോശ ബലിമൃഗത്തിൻെറ രക്തം അൾത്താരയിലും ജനങ്ങളുടെ മേലും തളിച്ച് ഇസ്രായേലിനു ദൈവത്തോടുള്ള ഉടമ്പടിക്കു ശാശ്വതത്വം നൽകി (പുറ. 24. 4–8.) മിശിഹാ ദൈവജനത്തിനു പുതിയ ഉടമ്പടി നൽകി. അവിടുന്നു തന്നെയാണ് ഈ ഉടമ്പടി (മത്തായി. 26–28). മിശിഹാ വചനമാണ്; അവിടുന്നു ബലിവസ്തുവുമാണ്. സ്വന്ത രക്തത്താൽ ദൈവജനത്തിനു പിതാവിനോടുള്ള ഐക്യത്തിനു ശാശ്വതത്വം നൽകി ക്രിസ്തു. (എബ്രാ. 9.12.) പുതിയ നിയമം എന്ന പ്രയോഗത്തേക്കാൾ അത്ഥഗർഭമായതു് പുതിയ ഉടമ്പടിയാണ്. ബലിയിൽ ഉടമ്പടിക്കുള്ള സ്ഥാനം, ആരാധനക്രമത്തിൽ ദൈവവചനത്തിനുള്ള സ്ഥാനം മറെറാന്നുകൊണ്ടും പകരം നിറുത്താവുന്നതല്ല.

## 3. പെസഹാരഹസ്യം

ആരാധനക്രമത്തിൻെറ ചൈതന്യം പെസഹാരഹസ്യത്തിൽനിന്നാണു പ്രസരിക്കുക.

പെസഹാരഹസ്യമെന്നു പറയുന്നതിൻെറ സാരാംശപരമായ സൂചന മിശിഹായുടെ ജീവനിൽ പങ്ക് എന്നാണ്. ഏററം ലളിതമായി പറഞ്ഞാൽ നമ്മുടെ നിത്യരക്ഷയുടെ പശ്ചാത്തലത്തിൽ മിശിഹാവഴി മരണത്തിൽനിന്നും ജീവനിലേയ്ക്കുള്ള കടന്നുപോരലാണു പെസഹാരഹസ്യം.

ദൈവത്തിൻെറ രക്ഷാപദ്ധതിയാണു പെസഹാരഹസ്യം. (എഫേ. 1.10) ഇരുളിൽനിന്നു വെളിച്ചത്തിലേയ്ക്കുള്ള വരവാണതു്; (എഫേ. 5. 8–10). ദൈവത്തിന്റെ രക്ഷാപദ്ധതി മിശിഹാ യാഥാത്ഥ്യത്തിലേയ്ക്കു സംവഹി

ക്കുന്നതാണത്. യുഗങ്ങളോളം ഒളിഞ്ഞിരുന്ന രഹസ്യം ദൈവം വെളിപ്പെടുത്തുന്നു. അതാണു നമ്മുടെ മഹത്വത്തിന്റെ പ്രത്യാശയായ മിശിഹാ. (Col. 1. 26-29; Rom. 16. 26; Thim. 3,16.) ദൈവത്തിന്റെ രക്ഷാപദ്ധതിയെ മിശിഹാ യാഥാർത്ഥ്യത്തിലേക്കു സംവഹിക്കുന്നതിൽ പങ്കുകൊള്ളുന്നതിനു സാദൃശ്യങ്ങളെ ഉപകരണമാക്കുന്നതാണു പെസഹാരഹസ്യം. (1 Cor. 10. 16–18; Rom. 6.3.)

പെസഹാരഹസ്യത്തിനു ആരാധനക്രമത്തിൽ താഴെ പറയുന്ന അർത്ഥങ്ങളുണ്ട്:

1. മാമ്മോദീസാ, വി. കുർബ്ബാന എന്നീ രണ്ടു കൂദാശകൾ.

2. മിശിഹായുടെ പീഡാസഹനം, മരണം, ഉത്ഥാനം.

3. പെസഹാത്തിരുനാളിൽ (വലിയ വ്യാഴാഴ്ച) സഭയുടെ അനുഷ്ഠാനങ്ങൾ.

4. മിശിഹായുടെ രക്ഷാകർമ്മം തുടരുന്നതിനുള്ള സംവിധാനമായ കൗദാശിക യാഥാർത്ഥ്യം.

പെസഹാരഹസ്യം എന്തെന്ന് അല്പം കൂടെ വ്യക്തമാക്കാം. അതിനു പെസഹായേയും രഹസ്യത്തേയും വേർതിരിക്കുന്നതു കൊള്ളാം.

## പെസഹാ

പ്സഹ് എന്ന സുറിയാനി പദത്തിനു ആനന്ദിച്ചു, കടന്നുപോയി എന്നൊക്കെയർത്ഥം. പസ്സാ = സ്വാതന്ത്ര്യം നൽകി, രക്ഷിച്ചു.

പെസഹായ്ക്കു കടന്നുപോകൽ എന്നർത്ഥം. ഒരവസ്ഥയിൽ നിന്നു മറ്റൊരവസ്ഥയിലേയ്ക്കു മനുഷ്യൻ ചരിത്രപരമായി വന്നെത്തുന്നതിനേയാണിതു കുറിക്കുക.

മനുഷ്യനു രണ്ടു പെസഹാകൾ ഉണ്ടെന്നു പറയാം. ഒന്ന്: സൃഷ്ടികർമ്മംവഴി ഇല്ലായ്മയിൽനിന്നു ഉള്ളായ്മയിലേയ്ക്കു മനുഷ്യൻ കടന്നു വന്നതു്. രണ്ടു്: പാപത്തിൽ സൗഭാഗ്യാവസ്ഥ നഷ്ടപ്പെട്ടുത്തിയ മനുഷ്യനുവേണ്ടി ദൈവം നിർവഹിച്ച രക്ഷാകർമ്മംവഴി സൗഭാഗ്യത്തിലേയ്ക്കു രണ്ടാമതു കടന്നുവന്നതു്.

പെസഹാ ഇസ്രായേലിൻെറ വിമോചനത്തെക്കുറിക്കുന്നുണ്ടു്. ഈജിപ്തിലെ അടിമത്തത്തിൽനിന്നു ദൈവകരത്തിൻെറ പ്രവർത്തനംവഴി ഇസ്രായേൽ സ്വാതന്ത്ര്യത്തിലേയ്ക്കു കടന്നുവന്നു. കുഞ്ഞാടിൻെറ രക്തം വാതിൽപ്പടിയിൽ പുരണ്ടിരുന്ന ഭവനങ്ങൾക്കു മാത്രം ആദ്യജാതന്മാരുടെ മരണത്തിൽ നിന്നൊഴിവു കിട്ടി. "ആ രാത്രിയിൽ ഞാൻ ഈജിപ്തിലൂടെ കടന്നുപോകും. ഞാൻ ഈജിപ്തിലെ ആദ്യജാതന്മാരെയെല്ലാം അടിച്ചുവീഴ്ത്തും." (പുറ. 12. 12.) ആ രാത്രിയിൽ ഇസ്രായേലിനു പെസഹാഭക്ഷണം സ്വാതന്ത്ര്യദിനത്തിൻെറ അച്ചാരവും ആരംഭവുമായിരുന്നു. (പുറ. 12. 11-13.) പില്ക്കാലത്തു് പെസഹാ അനുഷ്ഠാനത്തിൽ യഹൂദർ ഇസ്രായേലിൻെറ കഴിഞ്ഞകാലാനുഭവങ്ങൾ അയവിറക്കി. ഓരോ വ്യക്തിയും പെസഹാ അനുഷ്ഠാനത്തിൽ ഇസ്രായേൽ വംശത്തിൻെറ അനുഭവങ്ങളെ സ്വന്തമാക്കി. പെസഹാ തിരുനാൾ അവർക്കു ദൈവം നൽകുന്ന രക്ഷയുടെ ഉറപ്പായിരുന്നു. ദൈവത്തോടുള്ള ഉടമ്പടിയുടെ അടയാളവും. (പുറ. 24. 4-8)

## രഹസ്യം

'മിസ്തേരിയോൺ' എന്ന ഗ്രീക്കു പദത്തിൽ നിന്നാണ് " മിസ്റ്ററി അല്ലെങ്കിൽ രഹസ്യം എന്ന പ്രയോഗമുണ്ടായതു്. രഹസ്യത്തിനു പ്രധാനമായി രണ്ടർത്ഥങ്ങ

ളുണ്ട്. അജ്ഞാതമായതെന്നും സാദൃശ്യങ്ങൾവഴി പ്രവത്തി ക്കുന്നതെന്നും. രണ്ടർത്ഥങ്ങളോടും ബന്ധപ്പെടുത്തി ചില പ്രത്യേക അനുഷ്ഠാനങ്ങൾ വഴി ഒരു ദേവന്റെ രക്ഷാകര മായ സംരക്ഷണം തേടുന്നതിനു ഗ്രീക്കുകാർ "രഹസ്യം" എന്ന പദമുപയോഗിച്ചു.

പൗരാണിക മനുഷ്യൻ പ്രകൃതിയിലെ ഒരു പ്രതി ഭാസത്തിനു "ഇതിഹാസ"ത്തിന്റെ അർത്ഥം നൽകി. വിത്തുകൾ മണ്ണിനടിയിൽ ഹേമന്തകാലത്തു ഉറങ്ങിക്കിട ക്കുന്നു. അതിനുശേഷം വസന്തം വരുമ്പോൾ പൂക്കൾ പ്രത്യക്ഷപ്പെടുകയായി. പ്രകൃതിയിലെ ഋതുഭേദമാകുന്ന പ്രതിഭാസത്തിൽനിന്നു പുരാതന യവനർ ഇങ്ങനെ ഒരു കഥ മെനഞ്ഞെടുത്തു. അവൻ പ്രകൃതിക്കു ചേതന കല്പിച്ചു. സാറേറൺദേവന്റെ മകളാ കൃഷിദേവതയുമാണു സീറീസ്. അവളുടെ സുന്ദരിയായ മകളാണ് പ്രോസ് പരിൻ. ഒരു ദിവസം അധോലോകത്തിന്റെ അധിപ നായ പ്ലൂട്ടോ പ്രോസ്പെരിനെ കട്ടുകൊണ്ടുപോയി. മകളെ വീണ്ടെടുക്കുന്നതിനു സീറീസ് ജൂപ്പിററർ ദേവന്റെ സഹായം തേടി. ജൂപ്പിററർ അവളെ സ്വതന്ത്രയാക്കി. പക്ഷേ ഒരു വ്യവസ്ഥയുണ്ടായിരുന്നു. വത്സരത്തിലെ ചില മാസങ്ങളിൽ മാത്രമേ അവൾക്കു ഭൂമിയിൽ പ്രത്യക്ഷ പ്പെടാൻ പാടുള്ളൂ. അവൾ ഭൂമിയിൽ വരുന്ന കാലം പൂക്ക ളുടേതും അധോലോകത്തിൽ വസിക്കുന്നതു ഭൂമി മഞ്ഞണി യുന്നതുമായി.

അനാഗതരുടെ "രഹസ്യ" ങ്ങളുടെ മറയിൻ ഈ ഇതിഹാസം ജീവിച്ചുവന്നു. ആചാരങ്ങൾക്കു അവർ ആന്തരിക അത്ഥങ്ങൾ കല്പിച്ചു. ദേവതയുടെ ജീവിതാനു ഭവങ്ങളിൽ പങ്കെടുക്കുന്നതായി അവർ സങ്കല്പിച്ചു. ഈ പങ്കാളിത്തംവഴി ആനന്ദത്തിന്റേയും പൂർണ്ണിമയുടേയും

പുതിയ ഒരു അവസ്ഥയിലേയ്ക്കു പ്രവേശിക്കുന്നതായി അവർ വിഭാവന ചെയ്തു. ഇത്തരം അവസരങ്ങൾക്കു പാതിരാത്രിയിൽ ചില പ്രവേശക കർമ്മങ്ങൾ പ്രത്യേകമായുണ്ടായിരുന്നു.

## പെസഹാരഹസ്യം

യഹൂദരുടെ പെസഹായെപ്പററി നാം മുകളിൽ കണ്ടു. പിതാക്കന്മാർക്കുവേണ്ടി ദൈവം ചെയ്ത മഹാകാര്യങ്ങൾ തങ്ങൾക്കെന്നതുപോലെ അനുസ്മരിച്ചു ദൈവത്തിനുള്ള ഉടമ്പടിയും ബലിയും അവർ നിറവേററി.

അനാഗതർ രഹസ്യത്തിൻെറ അനുഷ്ഠാനത്തിൽ ഒരു ദേവനോടു ഐക്യം പ്രാപിക്കുന്ന പ്രതീതി പുലർത്തി.

അനാഗതരേയും യഹൂദരേയുംകാൾ യാഥാർത്ഥ്യബോധത്തോടും ഉത്തരവാദിത്വത്തോടുംകൂടെ ക്രൈസ്തവർ ക്രിസ്തുവിൻെറ പെസഹാരഹസ്യത്തെ ആചരിക്കുന്നു. ആദിമ ക്രൈസ്തവർ ക്രിസ്തുനാഥൻെറ രക്ഷാകരപദ്ധതി, അതിന്റെ യാഥാർത്ഥീകരണം, പൗരോഹിത്യാനുഷ്ഠാനംവഴിയുള്ള പങ്കാളിത്തം തുടങ്ങിയ ആശയങ്ങളേയാണു പെസഹാരഹസ്യംഎന്ന പ്രയോഗംകൊണ്ടുദ്ദേശിച്ചതു്.

മിശിഹായുടെ മരണം പുതിയ ഇസ്രായേലിനെ രൂപവല്ക്കരിക്കുന്നു. ( യോഹ. 1.29; യോഹ. 10–11. ) മിശിഹായുടെ മരണവും ഉത്ഥാനവും വഴി പാപത്തിൽനിന്നുള്ള വിമോചനത്തെ നാം അനുഭവമാക്കുന്നു. അന്ത്യ അത്താഴത്തിലും കാൽവരിയിലും നടന്ന യാഥാർത്ഥ്യങ്ങളിലേയ്ക്കു് നാം ഏകീകരിക്കപ്പെടുകയാണു കൂദാശകളിലൂടെ. (1കൊറി 10. 16–18. റോമ. 6.3.)

മിശിഹാ നമ്മുടെ പെസഹാ ആയി അർപ്പിക്കപ്പെട്ടു. (1കൊറി. 5.7) എന്നു വി. പൗലോസു പറയുന്നു. സഹനം, മരണം, ഉത്ഥാനം എന്നിവവഴി മിശിഹാ പിതാവിൻെറ യട്ടക്കലേയ്ക്കു കടന്നുപോയി.

" ക്രിസ്തുവിൻെറ പെസഹാരഹസ്യത്തിൽ പങ്കു പററുക നിമിത്തം നാം അവിട്ടത്തോട്ടക്കൂടെ മരിക്കുകയും ഉത്ഥാനം ചെയ്യുകയും ചെയ്യുന്നു" (C. S. L. 6 : ആരാധന ക്രമത്തെക്കുറിച്ചുള്ള നിർണ്ണയരേഖ. ഖണ്ഡിക. 6 )

# 2

# അർച്ചന അല്ലെങ്കിൽ ആരാധനക്രമം: എന്താണതു്?

കഴിഞ്ഞ ആദ്ധ്യായത്തിൽ ആരാധനക്രമത്തിൻെറ പശ്ചാത്തലം നാം കണ്ടു.

ആരാധനക്രമം എന്താണെന്നറിയുന്നതിനു് അതിൻെറ സ്വഭാവവും അന്തരീക്ഷവും അല്പമെങ്കിലും നമുക്കു മനസ്സിലാവുക പ്രസക്തമായ കാര്യമാണ്.

## ആരാധനക്രമത്തിൻെറ സ്വഭാവം

സമുദ്ധാരണകൃത്യം സാധിച്ച ദിവ്യരക്ഷകൻെറ ആരാധനയുടെ തുടർച്ചയാണു ആരാധനക്രമം. ആരാധനക്രമത്തിൽ നാം പങ്കുകൊള്ളുന്നതു് അടയാളങ്ങളുടെ നിലയുപയോഗിച്ചാണു്. മനസ്സിൻേറയും ഹൃദയത്തിൻേറയും വികാരങ്ങളും ഭാവങ്ങളും പ്രകടമാക്കുന്നതു് അടയാളങ്ങളാണു്.

### അടയാളത്തിൻെറ സ്വഭാവം

ഒളിഞ്ഞിരിക്കുന്ന ഒരു യാഥാർത്ഥ്യത്തെക്കുറിക്കുന്ന ഒന്നാണു് അടയാളം. മറെറാന്നിലേയ്ക്കു നമ്മെ നയിക്കുവാൻ തക്കവിധം ആകർഷിച്ചു സ്വാധീനിക്കുന്ന ഒന്നാണതു്. വസ്തുക്കൾക്കു സ്വാഭാവികമായ അടയാളങ്ങളുണ്ടു്.

ഉദാ: പുക അഗ്നിക്ക്. സാമൃത്തിലധിഷ്ഠിതമായ അടയാളങ്ങളുണ്ട്. ഉദാ: ചിത്രം, സ്വരൂപം മുതലായവ. ക്രൂശിതരൂപം ക്രിസ്തുവിനെക്കുറിക്കുന്നു. ധാരണയിൽ നിന്നുയരുന്ന അടയാളങ്ങളുണ്ട്. ചിലപ്രത്യേക ചിഹ്നങ്ങളും അക്ഷരങ്ങളും ഈ ധാരണയെ സംവഹിക്കുന്നു. ത്രിവർണ്ണപതാക ഉദാഹരണമായി ചൂണ്ടിക്കാട്ടാം. ആരാധനക്രമത്തിലുള്ള അടയാളങ്ങൾ പ്രധാനമായി ഈ ഗണത്തിൽപെടുന്നു. ഒരു യാഥാർത്ഥ്യത്തെ ആവരണം ചെയ്യുന്ന മറയായി ഇത്തരം അടയാളങ്ങൾ പ്രവർത്തിക്കുന്നു. ക്രിസ്തുവിനുപകരം പ്രകാശത്തേയോ സൂര്യനേയോ മത്സ്യത്തേയോ ചിത്രീകരിക്കുമ്പോൾ ഇതാണുദ്ദേശിക്കുക. അവസാന അദ്ധ്യായത്തിൽ അടയാളങ്ങളേയും അവയുടെ ക്രൈസ്തവമായ അർത്ഥങ്ങളേയും അല്പം കൂടെ വിശദമായി നാം കാണും.

ആരാധനക്രമത്തിലെ അടയാളങ്ങൾ ആദ്ധ്യാത്മിക യാഥാർത്ഥ്യങ്ങളെക്കുറിക്കുന്നു. അവ പ്രകൃതിദത്തമല്ല, ധാരണയിൽ നിന്നാണ് രൂപം പ്രാപിക്കുക. ജലത്തിലെ മുങ്ങൽ സ്വാഭാവികമായി ക്രിസ്തുവിൻെറ മരണത്തെക്കുറിക്കുക സാദ്ധ്യമല്ല. അപ്പവും വീഞ്ഞും സ്വാഭാവികരീതിയിൽ ക്രിസ്തുവിൻെറ ശരീരരക്തങ്ങളെക്കുറിക്കുക അസാദ്ധ്യമാണ്. എങ്കിലും ജലത്തിന്റെ ശുചീകരണശേഷിയും അപ്പത്തിൻെറ പോഷകശേഷിയും സ്വാഭാവികതലത്തിൽ കാണുന്ന പ്രത്യേകതകൾ തന്നേയത്രേ.

ആരാധനക്രമത്തിൻെറ സൂചനകൾ മനസ്സിലാക്കുന്നതിനു നാം വേദപുസ്തകം, പാരമ്പര്യം എന്നീ രണ്ടുകേന്ദ്രങ്ങളെ ആശ്രയിക്കണം. ഉദാഹരണം, അൾത്താര ക്രിസ്തുവിനെ പ്രതിനിധീകരിക്കുന്നു. അൾത്താരയുടെ ധൂമിക്കൽ ആദരവ്, ക്രിസ്തുവിനാദരവ്, പ്രാർത്ഥന മുതലായവയെ കുറിക്കുന്നു. പ്രസ്തുത കർമ്മസമയത്തു ചൊല്ലുന്ന പ്രാർത്ഥന

അല്ലെങ്കിൽ വാക്കുകൾ അടയാളത്തിന്റെ സന്ദേശത്തെ സംവഹിക്കുന്നു. വാക്കുകളാണു അടയാളങ്ങൾക്കർത്ഥം നൽകുക. വി. അഗസ്റ്റിൻ പറഞ്ഞു: വചനം ഇല്ലാതാക്കുക. ജലം മാത്രം അവശേഷിക്കും. വചനം കൂട്ടിച്ചേർക്കുക. കൂദാശ ലഭിക്കും. കൂദാശയിൽ വചനത്തിന്റെ ഉന്നതസ്ഥാനം മനുഷ്യാവതാരത്തിൽ വചനത്തിനുള്ളതുതന്നെ.

ആരാധനക്രമത്തിലെ അടയാളങ്ങളെല്ലാം ലളിതമല്ല, ആവുക എളുപ്പമല്ല. മാമ്മോദീസയിൽ പല അടയാളങ്ങൾ ഉപയോഗിക്കുന്നു. ഏററം പ്രധാനമായതു ജലം മാത്രം. ബലിയിലെ പ്രതിരൂപങ്ങൾ പലതും ലളിതമല്ല. പതിനാറാം അദ്ധ്യായത്തിൽ നിന്നതു കൂടുതൽ സ്പഷ്ടമാകും

## അടയാളങ്ങൾ

അടയാളങ്ങൾ വിശിഷ്യാ കൂദാശകളിൽ സൂചിപ്പിക്കുന്നതു് യാഥാർത്ഥ്യത്തോടുള്ള ബന്ധമാണ്: പുനർജ്ജനനം, പരിപോഷണം, പ്രകാശനം, നിറവേറൽ മുതലായവ. കൂദാശകളിലെ അടയാളങ്ങൾക്കു് ഇന്ദ്രജാലശക്തികളില്ല. കൂദാശകളിലെ അടയാളങ്ങൾ ക്രിസ്തുവിനാൽ സ്ഥാപിതമായ ശക്തിവിശേഷങ്ങളുൾക്കൊള്ളുന്നു. ജ്ഞാനസ്നാനം, കർബാന എന്നീ രണ്ടു കൂദാശകളുടെ അടയാളങ്ങൾ മാത്രമാണു ക്രിസ്തു വ്യക്തമായി നിർണ്ണയിച്ചതെന്നാണിന്നു നാം മനസ്സിലാക്കുക. സഭ കൂദാശാനുകരണങ്ങൾ പലതും സ്ഥാപിച്ചു. പള്ളി, വിശുദ്ധജലം, തിരി മുതലായി സ്ഥിരമായവയും വീട്ടുവെഞ്ചരിപ്പു്, ആശീർവാദം മുതലായി താല്ക്കാലികമായവയും. ഇവയുടെ പ്രവർത്തനശേഷി സഭയുടെ പ്രവർത്തനമെന്ന നിലക്കു ദൈവത്തിൽ നിന്നാണു നിർഗ്ഗളിക്കുക.

### എന്തിനാണ സാദൃശ്യങ്ങൾ ?

1. മനുഷ്യന്റെ സ്വാഭാവികമായി ആവശ്യകമാണവ. അറിയുന്നവയിൽനിന്ന് അറിയാത്തവയിലേക്കു മനുഷ്യൻ നീങ്ങുന്നു.

2. സമുദ്ധാരണപദ്ധതിയിൽ ദൈവം സാദൃശ്യങ്ങളെ തിരഞ്ഞെടുക്കാൻ തിരുമനസ്സായി. മനുഷ്യാവതാരത്തിന്റെ യുക്തി സാദൃശ്യങ്ങളെയുപയോഗിച്ചു. ക്രിസ്തുവിൽ വചനം പഞ്ചേന്ദ്രിയ വിധേയമായി പ്രത്യക്ഷപ്പെട്ടു, പ്രവർത്തിച്ചു. അവിടുത്തെ പ്രവൃത്തികൾ ദൃശ്യമായിരുന്നു: പീഡാസഹനം, മരണം, ഉത്ഥാനം, സ്വർഗ്ഗാരോഹണം മുതലായവ. ഇന്നാകട്ടെ ക്രിസ്തുവിന്റെ സാന്നിദ്ധ്യവും പ്രവർത്തനങ്ങളും സാദൃശ്യങ്ങൾ വഴിയാണ്. പരിശുദ്ധാത്മാവു സാദൃശ്യങ്ങളിലൂടെയാണു പ്രവർത്തിക്കുക.

ആരാധനക്രമം രക്ഷകനായ ക്രിസ്തുവിനെ നമുക്കു കാണിച്ചുതരുന്നു. ആരാധനക്രമത്തിന്റെ ഭാഷ അടയാളങ്ങളെ ഉൾക്കൊള്ളുന്ന ഒന്നാണ്. രക്ഷാചരിത്രവും രക്ഷാപ്രവർത്തനവും സാദൃശ്യങ്ങളിലൂടെയാണ് ഇന്നു നമുക്കു പരിചിതമാവുക, അനുഭവമാവുക. ആരാധനക്രമത്തിന്റെ സ്വഭാവമാണിത്.

## 2. ആരാധനക്രമത്തിന്റെ അന്തരീക്ഷം

അന്തരീക്ഷം, ചൈതന്യം, അവബോധം, സംസ്കാരം മുതലായ വാക്കുകൾ നിർവചന മേഖലകൾക്കു മുകളിലായാണു സാധാരണക്കാർ വിചാരിക്കുക. എങ്കിലും എല്ലാവർക്കും ഇവയെപ്പററി കുറച്ചെങ്കിലും അറിയാം. അടിസ്ഥാനഘടകങ്ങൾ പലപ്പോഴും നിർവചനത്തിനതീതമാണ്. നിർവചിക്കുന്നതിനേക്കാൾ അവയെ അനുഭവിച്ചറിയുകയാണെളുപ്പം.

ആരാധനക്രമത്തിന്റെ അന്തരീക്ഷമെന്നു പറയുന്നതിൽ മതാവബോധം, ദൈവാവബോധം, വിശ്വാസചൈതന്യം, മൗതികാവബോധം ആദിയായ ഘടകങ്ങൾക്കു പ്രാധാന്യമുണ്ട്.

## മതാവബോധം

മനുഷ്യനു മതാവബോധം സ്വതസിദ്ധമാണ്. മനുഷ്യൻ തന്നിൽത്തന്നെ പൂർണ്ണനല്ലെന്നും അവൻ പൂർണ്ണിമയുള്ള ഏതോ ഒന്നിനെ അന്വേഷിക്കുന്നുണ്ടെന്നും അറിയുന്നുണ്ട്. ഈ അവബോധമില്ലാത്ത മനുഷ്യൻ മനുഷ്യത്വത്തിൽ പൂർണ്ണനല്ല. അവ്യക്തമായാണെങ്കിലും ദൈവത്തിനു വേണ്ടിയുള്ള അന്വേഷണമാണു മതബോധനത്തിന്റെ കാതൽ.

## ദൈവാവബോധം

മനുഷ്യന്റെ കഴിവുകളെ ആശ്ചര്യപ്പെടുത്തുന്ന പല ഘടകങ്ങളും മനുഷ്യനിൽ ഉദിക്കുന്നതിനും ത്രസിക്കുന്നതിനും ദൈവാവബോധം ഇടനല്കുന്നു. ഉദാ: ബഹിരാകാശം, താരപഥം, ത്യാഗനിർഭരമായ സേവനജീവിതം, ധീരസാഹസികനായ കഥാനായകൻ എന്നു തുടങ്ങുന്ന അനേകം കാര്യങ്ങൾ ഒരുവനിൽ ദൈവത്തോട് ഒരു ഞാൻ–നീ ബന്ധം ഉദിപ്പിക്കുകയും ഉജ്ജ്വലിപ്പിക്കുകയും ചെയ്യുന്നു. പലരും ദൈവത്തെ ധിക്കരിക്കാൻ മുതിർന്നതിന്റെ കാരണം അവരുടെ സങ്കല്പമേഖലയിലുള്ള ദൈവം വികല ഭാവനയുടെ വൈകൃതങ്ങൾ രൂപം പൂണ്ടതായിരുന്നു. വെൽസ്, നൈഷ്, റസ്സൽ മുതലായവരെ സംബന്ധിച്ചു ഈ യാഥാർത്ഥ്യം വളരെ പ്രസക്തമാണ്. പണ്ഡിററു നെഹ്റുവിനെ ഈ ചിന്താഗതി കുറെയൊക്കെ

സ്വാധീനിച്ചിട്ടുണ്ടെന്നു അദ്ദേഹത്തിൻെറ സ്വയം കൃതച രിത്രം വ്യക്തമാക്കുന്നു. (c.f. പ്രതിഭയുടെ പ്രഭയിൽ. p.7,8.) യഥാർത്ഥ ദൈവത്തെക്കുറിച്ചുള്ള അവബോധം ഇത്തരമല്ല.

## വിശ്വാസചൈതന്യം

ദൈവാവബോധത്തിന്റെ വളർച്ചയാണിതു്. ദൈവാവബോധം അതിസ്വാഭാവികതലത്തിലേയ്ക്കുയരുന്നതിനെയാണു് നാം വിശ്വാസചൈതന്യമെന്നു പറയുക. ദൈവത്തിൽ നിന്നാണു് എല്ലാനന്മകളും ആരംഭിക്കുക. വിശ്വാസത്തിൻെറ ചലനവും ദൈവത്തിൽ നിന്നുതന്നെ പുറപ്പെടുന്നു. മനുഷ്യൻ ദൈവത്തിൻെറ ദാനത്തിനു അംഗീകാരം നല്കുന്നു; മനുഷ്യൻ ദൈവത്തോടു പ്രത്യുത്തരം പറയുന്നു; മനുഷ്യൻ ദൈവത്തോടു ആഭിമുഖ്യം പുലർത്തുന്നു; മനുഷ്യൻ ദൈവികനന്മകളെ സ്വാംശീകരിക്കുന്നു. അതാണു് വിശ്വാസം.

## മൗതികാവബോധം

വിശ്വാസ ചൈതന്യം പുഷ്ടിക്കുന്നതാണു് മൗതികാവബോധമെന്നു പറയാം. മൗതികം എന്നുപറയുമ്പോൾ അജ്ഞാതമായതു്, നിഗൂഢമായതു എന്നു മാത്രമല്ല നാം ഉദ്ദേശിക്കുക. സാവധാനത്തിൽ വെളിപ്പെടുന്ന നിഗൂഢതയേയാണു മൗതികമെന്നു വിശേഷിപ്പിക്കുന്നതു്. യാഥാർത്ഥ്യത്തിൻെറ ഏററം ആഴമേറിയ തലമാണിതു്. ദൈവം അവിടുത്തെ അഗാധ രഹസ്യങ്ങൾ മനുഷ്യനു തുറന്നുകൊടുക്കുന്ന സംവിധാനമാണിതു്. ആവിഷ്ക്കരണം, പ്രസരണം, രൂപാന്തരീകരണം എന്നിവയിലേയ്ക്കാണു് ഈ മേഖല നമ്മെ നയിക്കുക. വിശുദ്ധിയുടെ അർത്ഥം ദൈവത്തോടുള്ള ഐക്യം എന്നാണു്. വലിയ വിശുദ്ധിക്കു കൂടുതൽ ആഴമേറിയ എളിമ അനുപേക്ഷണീയമാവുന്നു. ദൈവ

ത്തിൻെറ പ്രസാദവരമാണ് മുൻകൈ എടുക്കുക എല്ലാ നന്മകളിലും. പ്രസാദവരത്തിൻെറ അടിസ്ഥാനംതന്നെ ദൈവത്തിൻെറ പ്രവർത്തനമാണ്. നമ്മുടെ പ്രവർത്തനത്തിനു മുമ്പും പിമ്പും ഇടയ്ക്കും ദൈവം പ്രവർത്തിക്കുന്നു. പരിശുദ്ധാത്മാവിൻെറ പ്രകാശവും പ്രചോദനവും അതുല്യമാം വിധം പ്രവർത്തിക്കുന്നു മൗതികാവബോധതലത്തിൽ.

മൗതികാവബോധം ദൈവത്തിൻെറ അന്തർഭവത്വം (immanence) സർവാതിശായിത്വം (transcendence) എന്നീ രണ്ടു സവിശേഷതകളെ ആശ്ലേഷിക്കുന്നു. ദൈവം അതുല്യനാണ്, അന്യനാണ്. എങ്കിലും ദൈവം നമ്മിൽ കുടികൊള്ളുന്നു, നമ്മുടെ ഇടയിൽ വസിക്കുന്നു. ഇസയാസ് അവിടുത്തെ മഹത്വം ദർശിച്ചപ്പോൾ വിളിച്ചു പറഞ്ഞു: "ഞാൻ ദുർഭഗനാണ് .... എൻെറ അധരങ്ങൾ അശുദ്ധമാകുന്നു ...." (ഇസ. 6. 5.) വി. പത്രോസ് അത്ഭുതകരമായ മത്സ്യബന്ധനത്തിനു ശേഷം ഉദ്ഘോഷിച്ചു: "കർത്താവെ ഞാൻ പാപിയാണ്. എന്നിൽ നിന്നു് അങ്ങു അകന്നു പോകണമെ." (ലൂക്ക്. 5. 8.) എത്ര കൂടുതൽ മനോഹരമാണ് ഈ രണ്ടു സാക്ഷ്യങ്ങൾക്കുമുള്ള മറുപടികൾ. അത്യുന്നതനും പരമപരിശുദ്ധനുമായ ദൈവം നമ്മോടുകൂടെ വസിക്കുന്നു. "എമ്മാനുവൽ" എന്നാണു മിശിഹായുടെ പേരു്. മൗതികാവബോധം ദൈവത്തെ അനുഭവമാക്കുന്ന അതുല്യദാനം തന്നേയത്രേ.

ആരാധനക്രമത്തിൻെറ അന്തരീക്ഷം ഈ അനുഭവങ്ങളിൽ പങ്കാളിത്തം നല്കുന്നു നമുക്ക്.

---

# 3

# അച്ചന അല്ലെങ്കിൽ ആരാധനക്രമം: എന്താണതു്?

**ആരാധനക്രമത്തിന്റെ സ്വഭാവം, അന്തരീക്ഷം എന്നീ രണ്ടു ഘടകങ്ങളോടു് അല്പം പരിചയം നേടി നാം കഴിഞ്ഞ അദ്ധ്യായത്തിൽ.**

**ആരാധനക്രമത്തിന്റെ അർത്ഥം, വിവരണം ഇവയാണു ഈ അദ്ധ്യായത്തിൽ ഉന്നം വയ്ക്കുക.**

## 1. അർത്ഥം

### 1. വാച്യാർത്ഥം

ആരാധനക്രമം എന്ന പദം ഇംഗ്ലീഷിലെ ലിററർജി (liturgy) എന്ന വാക്കിന്റെ വിവർത്തനമാണു്. Liturgy യുടെ മൂലം ഗ്രീക്കാണു, "ലെയിത്തുർജിയാ". ലെയിത്തോസ്സ് + എർഗോൺ (ജനം + സേവനം) എന്ന വാക്കുകളാണതിനു നിദാനം.

ഗ്രീക്കു പൗരൻ ജനങ്ങൾക്കു പ്രയോജനകരമായി പ്രതിഫലം വാങ്ങാതെ നിർവഹിക്കുന്ന പ്രവർത്തനത്തേയാണു ലെയിത്തുർജിയ എന്നു പറഞ്ഞിരുന്നതു്. ഉദാ: നാടകശാല നിർമ്മാണം. പില്ക്കാലത്തു മതപരമായ സേവനങ്ങളും ഈ വാക്കുകൊണ്ടു വ്യവഹരിക്കപ്പെട്ടു. ഉദാ. ദേവാ

ലയ നിർമ്മാണം. തുടർന്ന് ദൈവാരാധന, ദൈവശുശ്രൂഷ എന്ന അർത്ഥത്തിലുള്ള പ്രയോഗങ്ങൾക്കു കൂടുതൽ പ്രാബല്യം കിട്ടി. കാലാന്തരത്തിൽ ഈ പദം മതമണ്ഡലത്തിലെ സേവനങ്ങളെ മാത്രം കുറിക്കുന്നതിനിടയായി. എബ്രായക്കാർക്കുള്ള ലേഖനകർത്താവ് മിശിഹായെ ലിററർജിസ്റ്റ്, പുരോഹിത ശുശ്രൂഷകൻ എന്നു വിശേഷിപ്പിക്കുന്നു (എബ്രാ. 8. 2). പ്രാർത്ഥനയേയും ബലിയേയും കുറിക്കുന്നതിനു വി. ഗ്രന്ഥം ആരാധനക്രമം എന്ന പദം പ്രയോഗിക്കുന്നുണ്ട്.

## 2 വ്യംഗ്യാർത്ഥം

### a. കഴിഞ്ഞ കാലത്തു്

1. ആരാധനക്രമത്തിൻെറ നവോത്ഥാനംവരെ ഇടുങ്ങിയ ഒരർത്ഥമായിരുന്നു ലിററർജി എന്ന പദത്തിനു നല്കിയിരുന്നതു്. നിയമ നിർവഹണത്തിനു പ്രാധാന്യം കല്പിക്കുന്ന ചിന്താഗതിയായിരുന്നതു്. "കർമ്മാനുഷ്ഠാനവിധി" എന്നു ചുരുക്കിപ്പറയാം.

2. ബാഹ്യമായ അനുഷ്ഠാനങ്ങളേയാണു മററു ചിലർ ഉദ്ദേശിച്ചതു്. ആരാധനക്രമത്തിൻെറ സാരാംശം പ്രതീകങ്ങൾ, ഗാനങ്ങൾ, പ്രവൃത്തികൾ മുതലായവയുടെ ആകെത്തുകയാണെന്നവർ വിചാരിച്ചു (P. Gueranger).

### b. ഇന്നു്

ആരാധനക്രമത്തിനു പല അർത്ഥങ്ങളുണ്ടു്.

1. പരസ്യാരാധനാകർമ്മം.
2. പരസ്യാരാധനയുടെ വിധം.
3. ആരാധനാകർമ്മങ്ങളുടെ പ്രത്യേക ക്രമീകരണം

4. ദൈവവചന ശുശ്രൂഷ.

5. ദിവ്യബലി (കിഴക്കൻ റീത്തുകളിൽ).

6. ദിവ്യബലി, കാനോനനമസ്ക്കാരം, കൂദാശകളുടെ അനുഷ്ഠാനം ഇവ ഉൾക്കൊള്ളുന്ന ദൈവാരാധന.

7. ദിവ്യബലിയുടെ എല്ലാ അനുഷ്ഠാനങ്ങളും കർമ്മങ്ങളും.

8. സഭയുടെ ഔദ്യോഗിക കർമ്മവിധികൾ, അനുഷ്ഠാനങ്ങൾ, ആഘോഷങ്ങൾ, പ്രാർത്ഥനകൾ മുതലായവ. വ്യക്തിപരമായ പ്രാർത്ഥനകളല്ലാത്ത എല്ലാഘടകങ്ങളും എന്നർത്ഥം ഉദാ. മൃതസംസ്കാരകർമ്മങ്ങൾ.

"ലിററർജി" എന്ന പദത്തിനു് "ആരാധനക്രമം" എന്ന വിവർത്തനം അർത്ഥവത്താണു്. കാരണം ക്രമം എന്ന മലയാളപദത്തിനു രീതി, വിധി, നീതി, അവസ്ഥ ഇത്യാദി അർത്ഥങ്ങളുണ്ടു്.

പൊതുവേ പറഞ്ഞാൽ ആരാധനക്രമമെന്നു പറയുമ്പോൾ നാം നേരിട്ടർത്ഥമാക്കുന്നതു് ക്രിസ്തുനാഥന്റെ രക്ഷാകർമ്മവും അതിന്റെ തുടർച്ചയായ അൾത്താരയിലെ ബലിയും കൂദാശകളും തിരുസ്സഭയുടെ ഔദ്യോഗിക പ്രാർത്ഥനകളുമാണു്. നേരിട്ടല്ലാതെ ക്രിസ്തുവിന്റെ രക്ഷാകർമ്മത്തോടു ബന്ധപ്പെട്ട പ്രാർത്ഥനകൾ, വായനകൾ, കർമ്മാനുഷ്ഠാനങ്ങൾ, പ്രതീകങ്ങൾ, ഉപകരണങ്ങൾ, സംവിധാനങ്ങൾ മുതലായവയേയെല്ലാം ആരാധനക്രമത്തിൽ നാം ഉൾപ്പെടുത്തുന്നു. ഈ വീക്ഷണമുള്ളതുകൊണ്ടാണു് കൂദാശാനുകരണങ്ങൾ (C. S. L. 60), മതപരമായ കല (C. S.L. 122 etc) എന്നിവയെ സംബന്ധിച്ച് ആരാധനക്രമത്തിന്റെ നിഴ്ലിയ രേഖയിൽ നാം വായിക്കുക.

# 2. വിവരണം.

ആരാധനക്രമം നമ്മുടെ രക്ഷാകർമ്മത്തിന്റെ നിറവേറലാണ് (C. S. L. ഖ. 1.). ആരാധനക്രമം ക്രിസ്തുവിന്റെ പൗരോഹിത്യ നിർവഹണമാണ് (മേദിയാത്തോർദേയി M. D. 20). ക്രിസ്തുവിന്റെ പൗരോഹിത്യോദ്യോഗ നിർവഹണവും സഭയുടെ പ്രവർത്തനവുമാണതു്. (C. S. L. 7)

ക്രൈസ്തവ ജീവിതത്തിന്റെ പ്രഥമവും അനുപേക്ഷണീയവുമായ സ്രോതസ്സാണ് ആരാധനക്രമം. (Pius X.) ക്രിസ്തുവും നാമും തമ്മിലുള്ള ആഭിമുഖ്യമാണതു്.

സഭയിൽ ക്രിസ്തുവിന്റെ സാന്നിദ്ധ്യത്തിന്റെ പ്രതീകമാണ് ആരാധനക്രമം (M. D. 20). സഭയുടെ പ്രവർത്തനങ്ങളെല്ലാം ഉന്മുഖമായിരിക്കുന്ന കേന്ദ്രമാണതു്. സഭയുടെ ഉറവിടവും മറ്റൊന്നല്ല (C. S. L. 10). ദൈവത്തെ സ്നേഹിക്കുന്നതിനും സഹോദരരെ സ്നേഹിക്കുന്നതിനും നമ്മെ പ്രേരിപ്പിക്കുന്ന ക്രിസ്തുവിന്റെ പദ്ധതിയാണതു്.

ആരാധനക്രമം നമ്മുടെ വിശ്വാസത്തിന്റെ പരമോന്നതമായ പ്രകാശനമാണ്. ജനനം മുതൽ മരണം വരെ നാം ദൈവോന്മുഖരാണ്. തന്മൂലം നാം ആരാധനക്രമത്തിനടുത്ത ജീവിതം നയിക്കണം (M. D. 197.).

സുവിശേഷത്തിന്റെ പ്രഖ്യാപനവും ക്രിസ്തുവിന്റെ രക്ഷാകര പ്രവൃത്തിയുടെ നിർവഹണവുമാണ് ആരാധനക്രമം (C. S. L. 6). ആരാധനക്രമത്തിലെ പ്രാർത്ഥന സഭയുടെ പരസ്യപ്രാർത്ഥനയാണ് (M. D. 37). സഭയുടെ ആരാധനാകർമ്മം പ്രത്യേകമായി അൾത്താരയിലെ ദിവ്യ

ബലിയിലും കൂദാശകളിലുമാണ് അടങ്ങിയിരിക്കുക (M. D. 128). ജീവിതാനുഭവങ്ങളേയെല്ലാം ദൈവസന്നിധിയിലർപ്പിക്കാൻ ഒരൽത്താര നല്കുന്ന സംവിധാനമാണതു് (C. S. L. 10).

ക്രിസ്തുവാകുന്ന രഹസ്യത്തേയും സഭയുടെ യഥാർത്ഥ സ്വഭാവത്തേയും സ്വന്തം ജീവിതത്തിലും അന്യരുടെ മുമ്പിലും പ്രകാശിപ്പിക്കുന്നതിനുള്ള മഹനീയമായ മാർഗ്ഗമാണതു് (C. S. L 2).

സ്വർഗ്ഗീയാരാധനയുടെ നിഴലാണ് സഭയുടെ ആരാധനക്രമം (C. S. L. 10). ഭൗമികാരാധനക്രമത്തിൽ മുൻരുചിവഴി സ്വർഗ്ഗീയ ആരാധനക്രമത്തെ നാം അനുഭവമാക്കുന്നു (C. S. L. 8).

ചരിത്രപരമായ വീക്ഷണത്തിൽ, ആദിമക്രൈസ്തവരുടെ ജീവിതത്തിൽ ഏറ്റവും അധികം സ്വാധീനം ആരാധനക്രമത്തിനായിരുന്നു. ആദർശത്തിലും ജീവിതത്തിലും അവർ ഉന്നത നിലവാരം പുലർത്തിയതിന്റെ രഹസ്യം ആരാധനക്രമമാണ്. ആദർശങ്ങളെ അനുഷ്ഠാനങ്ങളിലേക്കു സംവഹിക്കുന്ന സോപാനമായിരുന്നു അതു്. ബോധനവിദ്യാപരമായ സ്വാധീനങ്ങളുടെ ഒരു അക്ഷയപാത്രമാണ് ആരാധനക്രമം, ആദിമസഭയിലെന്നപോലെ ഇന്നും.

അനുഭവത്തിന്റെ വെളിച്ചത്തിൽ സഭയുടെ പ്രബോധനങ്ങൾ മുഴുവൻ ആരാധനക്രമത്തിലുണ്ട്. പ്രാർത്ഥനയായി രൂപാന്തരം പ്രാപിക്കുന്ന വിശ്വാസസത്യമാണ് ആരാധനക്രമം. അതു സഭയുടെ ജീവന്റേയും ചൈതന്യത്തിന്റേയും കേന്ദ്രമാണ്. ആരാധനക്രമം സഭയുടെ മുഴുവൻ പ്രവർത്തനങ്ങളെ ഉൾക്കൊള്ളുന്നില്ല (C. S. L. 9) എങ്കിലും അതു

സഭയുടെ എല്ലാ പ്രവർത്തനങ്ങളും ഉന്മുഖമായിരിക്കുന്ന ഉച്ചകോടിയാണ്. (C. S. L. 10). വികാരങ്ങളുടെ കടിഞ്ഞാണയഞ്ഞ പ്രയാണമല്ല ആരാധനക്രമത്തിനു പ്രചോദനം നല്കുക. മതസത്യങ്ങളെ അനുഭവത്തിന്റെ തലത്തിൽ വിലയിരുത്താനുള്ള പ്രേരണ അതു നല്കുന്നു. ദൈവത്തെ പുരസ്കരിക്കുന്ന തത്വചിന്തയല്ല ആരാധനക്രമം. എങ്കിലും അതുവഴി ദൈവത്തെ നാം മുഖാഭിമുഖം കാണുന്നു. വിശ്വാസം ശരണം ഉപവി എന്നീ ദൈവികസുകൃതങ്ങളുടെ അപഗ്രഥനമില്ലിവിടെ. എങ്കിലും അവയുടെ ഉദ്ഗ്രഥനം നല്കുന്ന അനുഭവമാണ് ആരാധനക്രമം. അതിലൂടെയാണ് നാം കൂദാശകൾ സ്വീകരിക്കുക. ആരാധനക്രമം നമ്മെ ദൈവത്തോടു് ഐക്യപ്പെടുത്തുന്നു. ഇങ്ങനെ ക്രൈസ്തവത്വത്തിന്റെ ഏററം മനോഹരവും അടിസ്ഥാനപരവുമായ അനുഭവങ്ങളുടെ മേഖലയാണ് ആരാധനക്രമം.

സഭാമാനസംബന്ധമായ വിലയിരുത്തലിൽ ആരാധനക്രമത്തിനു് അടിസ്ഥാനപരമായ ചില പ്രത്യേകതകളുണ്ട്. ആരാധനക്രമം ദൈവജനത്തിന്റെ സമ്മേളനം സാധിക്കുന്നു. അവിടെ പുരോഹിതനും പ്രവാചകനും ഇടയനുമായ ക്രിസ്തു സന്നിഹിതനാണ്. പിതാവിന്റെ സ്നേഹവും സുതന്റെ പ്രസാദവും പരിശുദ്ധാത്മാവിന്റെ നിശ്വാസനവും ആരാധനക്രമത്തിലാണു നമ്മെ ഏററം സമ്പന്നരാക്കുക. ആരാധനക്രമം വഴി സഭയുടെ പ്രാർത്ഥന ക്രിസ്തു ദൈവമായ പിതാവിനു സമർപ്പിക്കുന്നു. ദൈവവചനത്തിന്റെ ആരാധനക്രമത്തിൽ ക്രിസ്തു സ്വന്ത ജീവശക്തികൊണ്ടു സഭയെ പരിപോഷിപ്പിക്കുന്നു. ബലിയർപ്പണത്തിന്റെ ആരാധനക്രമത്തിൽ ക്രിസ്തു രക്ഷാകരപദ്ധതിയിൽ സഭയെ സഹകരിപ്പിക്കുകയത്രേ. ബലിയിലും വിരുന്നിലും പങ്കുവഴി ക്രിസ്തുജീവൻ സഭയ്ക്കു ലഭിക്കുന്നതു്

ആരാധനക്രമത്തിലാണ്. ക്രൈസ്തവന്റെ ജീവിതം ക്രിസ്തു ജീവിതമാവുന്നതിന്റെ സുപ്രധാന ഘടകം ആരാധനക്രമമത്രേ.

കാനൻനിയമം ആരാധനക്രമമെന്തെന്നു മനസ്സിലാക്കാൻ നമ്മെ സഹായിക്കുന്നുണ്ട്. (Can. 1256). ആരാധനക്രമത്തിന്റെ അനുഷ്ഠാനങ്ങൾ ക്രിസ്തു അല്ലെങ്കിൽ സഭ സ്ഥാപിച്ചവയാണ്. ക്രിസ്തുവിന്റേയോ സഭയുടേയോ നാമത്തിലാണ് അവ ആചരിക്കപ്പെടുക. പരിശുദ്ധ സിംഹാസനത്തിനു പരമാധികാരമുള്ള ഒരു മേഖലയാണിതു്. ആരാധനക്രമത്തിലെ അനുഷ്ഠാനങ്ങളുടെ വിധത്തേയും അവ നിർവഹിക്കുന്ന ആളുകളേയും സംബന്ധിച്ച നിർണ്ണയങ്ങൾ സഭയുടെ അല്ലെങ്കിൽ പരിശുദ്ധ സിംഹാസനത്തിന്റെ അവകാശമാണ്. (C. S. L. 22.) മെത്രാന്റെ നിയമാനുസൃതമായ അവകാശങ്ങൾക്കെതിരല്ല പരിശുദ്ധ സിംഹാസനത്തിന്റെ പരമാധികാരം. ആരാധനക്രമം സഭയുടെ പരസ്യാരാധനയാണ്. മറേറതെങ്കിലും അനുഷ്ഠാനം ദേവാലയത്തിനുള്ളിലോ പുറത്തോ വൈദികനുൾപ്പെട്ട സമൂഹം നിർവഹിച്ചാൽ അതു ഭക്താഭ്യാസം മാത്രമായിരിക്കും.

ആരാധനക്രമത്തെക്കുറിച്ചുള്ള നിർണ്ണയരേഖ. (C. S. L.) 5മുതൽ 7 വരെ ഖണ്ഡികകളിൽ ആരാധനക്രമം എന്തെന്നുള്ളതിനു വ്യക്തമായ സൂചനകൾ നൽകുന്നുണ്ട്. ദൈവം എല്ലാ മനുഷ്യരുടേയും രക്ഷ ആഗ്രഹിക്കുന്നു (1 Tim 2. 4.) തന്മൂലം വിവിധ രീതികളിലും കാലങ്ങളിലും ദൈവം മനുഷ്യരോടു സംസാരിച്ചു. പഴയനിയമകാലത്തു ദൈവജനത്തിനുവേണ്ടി ദൈവം പ്രവർത്തിച്ച മഹാകാര്യങ്ങൾ ക്രിസ്തുനാഥന്റെ പ്രവൃത്തികളുടെ നാന്ദിയായിരുന്നു. ദൈവത്തിനും മനുഷ്യരാശിക്കും ഇടക്ക് ഏക മദ്ധ്യസ്ഥനായ

മിശിഹാ മനുഷ്യരക്ഷാകർമ്മം നിർവഹിച്ചു. അവിടുത്തേ ആഗമനം, സഹനം, മരണം, ഉത്ഥാനം, സ്വർഗ്ഗാരോഹണം എന്നിവയടങ്ങുന്ന പെസഹാരഹസ്യം വഴിയാണ് ക്രിസ്തു മനുഷ്യരക്ഷ സാധിച്ചതു്. ഇതിനെയാണ് ക്രിസ്തു സംഭവ മെന്നു നാം പറയുക. മരണത്തിലൂടെ മിശിഹാ മരണത്തെ പരാജയപ്പെടുത്തി. കുരിശിൽ മിശിഹാ മരണമാകുന്ന ഉറക്കത്തിലായിരുന്ന അവസരത്തിലാണ് അഖിലസഭ യാകുന്ന കൂദാശ രൂപം കൊണ്ടതു്: പിതാവു് ഈശോയെ അയച്ചതുപോലെ ഈശോ സുവിശേഷപ്രഖ്യാപനത്തി നായി അപ്പസ്തോലന്മാരെ ലോകത്തിലേയ്ക്കയച്ചു. അവി ടുന്നു് അവരെ പരിശുദ്ധാത്മാവിനാൽ നിറച്ചു. എല്ലാവ രേയും പിതൃഭവനത്തിലേക്കു കൊണ്ടുവരുക, ക്രിസ്തുസംഭവ ത്തിൽ പങ്കാളികളാക്കുക സഭയുടെ കർത്തവ്യമാണ്. ക്രിസ്തു വിന്റെ പൗരോഹിത്യംവഴിയാണ് ഈ ലക്ഷ്യം നേടുന്നതു്. പരിശുദ്ധമായ പ്രതിരൂപങ്ങൾ വഴിയാണ് പൗരോഹിത്യാ ചരണം സാധിതമാവുക. ഇന്ദ്രിയഗോചരമായ അടയാള ങ്ങളിലൂടെ മനുഷ്യവിശുദ്ധീകരണം സഭയിൽ ക്രിസ്തുവഴി യാഥാർത്ഥ്യമാവുന്നു. ക്രിസ്തുവാകുന്ന ശിരസ്സും സഭയാകുന്ന ശരീരവും ഇപ്രകാരം പിതാവിനു പരസ്യാരാധന സമർപ്പി ക്കുന്നു. ക്രിസ്തുസംഭവത്തിലെ ഈ പങ്കാളിത്തവും സാദൃശ്യ ങ്ങളിൽനിന്നു യാഥാർത്ഥ്യത്തിലേക്കുള്ള പ്രവേശനവുമാണ് ആരാധനക്രമമെന്നു പറയാം, നിർണ്ണയരേഖ (C. S. L.) യുടെ ചിത്രീകരണത്തിൽ.

---

# 4

# എന്താണ് ആരാധനക്രമം അല്ലെങ്കിൽ അർച്ചന ?

**കഴിഞ്ഞ അദ്ധ്യായത്തിൽ നാം കണ്ടതു് ആരാധനക്രമത്തിന്റെ അർത്ഥവും വിവരണവുമാണ്. കഴിഞ്ഞ മൂന്നു് അദ്ധ്യായങ്ങളുടെ ആശയങ്ങൾ ആരാധനക്രമത്തിനു് ഒരു നിർവ്വചനം നല്കുന്നതിനു നമ്മെ തയ്യാറാക്കുകയായിരുന്നു.**

**ആരാധനക്രമത്തിനു് ഒരു നിർവ്വചനവും അതിന്റെ വ്യാഖ്യാനവുമാണ് ഈ അദ്ധ്യായത്തിന്റെ ലക്ഷ്യം.**

## നിർവചനം

ആരാധനക്രമത്തിനു ഒരു നിർവചനം നല്കുക എളുപ്പമല്ല. കഴിഞ്ഞ അദ്ധ്യായത്തിൽ ആരാധനക്രമത്തിന്റെ വിവരണത്തിനു വിവിധ മേഖലകളുടെ വെളിച്ചം നാം തേടുകയുണ്ടായി. അതു വ്യക്തമാക്കുകയാണു നിർവചനം നല്കുക പ്രയാസമാണെന്നു്. സഭയുടെ പരസ്യാരാധനാപരിപാടിയെ ആരാധനക്രമമെന്നു് വിശേഷിപ്പിക്കുന്നതിനു പലഘടകങ്ങളും ഒന്നിച്ചുചേരുക ആവശ്യകമാകുന്നു. Rev. H. Schmidt S. J. അടുത്ത കാലത്തുള്ള നിർവചനങ്ങൾ ശേഖരിച്ചപ്പോൾ അവ മുപ്പതോളമായി.

പന്ത്രണ്ടാംപീയൂസിന്റെ മേദിയാത്തോർദേയി എന്ന ചാക്രികലേഖനം അവതരിപ്പിക്കുന്ന നിർവചനം ലളിതവും സുന്ദരവും അർത്ഥഗർഭവുമാണ്.

"പരിശുദ്ധമായ ആരാധനക്രമം സഭയുടെ ശിരസ്സായ ദിവ്യരക്ഷകൻ സ്വർഗ്ഗസ്ഥനായ പിതാവിനു നല്കുന്ന പരസ്യാരാധനയാണ്; ക്രിസ്തുവിന്റെ വിശ്വാസികൾ സഭാസ്ഥാപകനായ ക്രിസ്തുവിനും ക്രിസ്തുവഴി നിത്യപിതാവിനും നല്കുന്ന പരസ്യാരാധനയും ആരാധനക്രമത്തിലുൾപ്പെടുന്നു. ചുരുക്കത്തിൽ ആരാധനക്രമം ശിരസ്സും ശരീരവും ചേർന്ന മൗതികശരീരത്തിന്റെ മുഴുവനായ പരസ്യാരാധനയത്രേ."

ആരാധനക്രമത്തെ മൗതികശരീരത്തിന്റെ തത്വം കൊണ്ട് വിശദീകരിക്കുന്ന ഒരു സംവിധാനമാണ് ഈ നിർവചനത്തിനുള്ളത്. മൗതികശരീരത്തിന്റെ ദൈവശാസ്ത്രം വികസിച്ചുവരുന്ന ഇക്കാലത്ത് ഈ നിർവചനത്തിനു കൂടുതൽ പ്രാധാന്യമുണ്ട്.

ആരാധനക്രമത്തിനു അടുത്തകാലത്തു നല്കപ്പെട്ടിട്ടുള്ള ചില നിർവചനങ്ങൾ സ്വീകാര്യമാവുന്നില്ല. കാരണം അവ ആരാധനയുടെ ബാഹ്യവശങ്ങളെ മാത്രമാണ് ഊന്നിപ്പറയുക. "ആരാധനക്രമത്തെ ദൈവാരാധനയുടെ ബാഹ്യഭാഗമായിമാത്രം വിധികല്പിക്കുന്നവർ (പഞ്ചേന്ദ്രിയങ്ങൾക്കു വിഷയമായ ഭാഗം) ശരിയായ ധാരണയിൽ നിന്നും സത്യത്തിൽ നിന്നും വിദൂരത്താണ്. നിയമങ്ങളുടേയും കല്പനകളുടേയും (സഭാധികാരികൾ നിർദ്ദേശിക്കുന്ന) സമാഹാരം മാത്രമായി അതിനെ കാണുന്നവരും സത്യത്തോട് ഒട്ടും അടുത്തല്ല." (മേദിയാത്തോർദേയി. 35)

ആരാധനക്രമത്തെ പ്രകടനപരിപാടിയോ അനുഷ്ഠാനപ്രക്രിയയോ മാത്രമായി കാണുക ശരിയല്ല. കനകാംബരം, വല്ലിപ്പകിട്ട്, ഗാംഭീര്യമുള്ള ക്രമങ്ങൾ, കുറ്റമറ്റ ആചാരവിധികൾ, സുന്ദരമായ സ്വരശ്രേണി, സംഗീതമാധുരി,

ഏററം ആധുനിക സജ്ജീകരണങ്ങൾ ഇവയൊന്നുമല്ല ആരാധനക്രമത്തിന്റെ അന്തസ്സത്ത അല്ലെങ്കിൽ ആത്മാവ്. ആരാധന, ഹൃദയത്തിൽ നിന്ന് നിർഗ്ഗളിക്കുന്ന കടപ്പാടിന്റെ അവബോധം, ക്രിസ്തുവിനോടുള്ള ഏകീകരണം, സഭയോടുള്ള അവഗാഢഐക്യത്തിൻെറ ഇടനില തുടങ്ങിയവയ്ക്കാണ കാതലായ സ്ഥാനം. "ദൈവാരാധനയുടെ പ്രഥമഘടകം ആന്തരികമാണ്....... തന്മൂലം വിശ്വാസികളെല്ലാവരും രക്ഷകൻെറ മുമ്പിൽ ദണ്ഡനമസ്കാരം ചെയ്യുകയും ആരാധനാർച്ചന, സ്നേഹം എന്നിവ പരസ്യമായി നല്കുകയും ചെയ്യണമെന്നു സഭ അഭിലഷിക്കുന്നു." (മേദിയാത്തോർദേയി. 33. 34.)

ആരാധനക്രമത്തിൻെറ ഈ നിർവചനത്തിൽനിന്നു വ്യക്തമാണ് അതു ദൈവശാസ്ത്രത്തിൽ മൂന്നുപാതകൾ ഒന്നിക്കുന്ന ഒരു സംഗമമാണെന്ന്. മനുഷ്യൻ, സഭ, ക്രിസ്തു എന്നിവ സമ്മോഹനമായി സമ്മേളിക്കുകയാണ് ആരാധനക്രമത്തിൽ.

## 1. ദൈവശാസ്ത്രപാതയിൽ മനുഷ്യൻ

മനുഷ്യനു ശരീരമുണ്ട്; ആത്മാവുണ്ട്. മനുഷ്യൻ വ്യക്തിയാണ്; സാമൂഹികജീവിയുമാണ്. ആരാധനക്രമം ഈ നാലു ഘടകങ്ങളേയും കണക്കിലെടുക്കുന്നു. വേദപുസ്തകം മനുഷ്യനെ അവതരിപ്പിക്കുന്നതു് അവൻ യഥാർത്ഥത്തിൽ ആയിരിക്കുന്നതുപോലെയാണ്. മനുഷ്യൻെറ നന്മയും തിന്മയും മൃഗസ്വഭാവവും ആത്മീയപരിമാണങ്ങളും ഉൾക്കൊള്ളുന്ന ചരിത്രവും അനുഭവചിത്രവുമാണു വേദപുസ്തകം നല്കുന്നതു്. ആരാധനക്രമവും മനുഷ്യന്റെ ഈ ദ്വൈതാനുഭവത്തെ കണക്കിലെടുക്കുന്നുണ്ട്. സാമൂഹികവും ദൃശ്യവുമായ ഘടകങ്ങൾക്കെന്നപോലെ ആന്തരികജീവനും

മാനസിക പ്രാർത്ഥനയ്ക്കും തുല്യ പ്രാധാന്യമുണ്ട്. "സഭയുടെ സാരാംശത്തിനടുത്ത ഒരാവശ്യമാണ് അവൾ ഒരേ സമയം മാനുഷികവും ദൈവികവും ദൃശ്യവും, അദൃശ്യവും ആയിരിക്കുക." (C. S. L. 2) ആംഗ്യങ്ങൾ, ശിരസ്സുനമിക്കൽ, കൈകൂപ്പൽ, മുട്ടുകുത്തൽ, ഉച്ചത്തിൽ വായന, ഗാനങ്ങൾ, പ്രത്യുത്തരങ്ങൾ, മുതലായവ ആവശ്യകമാണ്. എന്നാൽ അവ വിശ്വാസം, സ്നേഹം, ദൈവബോധം, ആന്തരികത, ആരാധന തുടങ്ങിയ ഘടകങ്ങളുടെ ബഹിർപ്രകാശനമായിരിക്കണം. ഇപ്രകാരം ആരാധനക്രമത്തിനു എല്ലാമനുഷ്യരോടും ദൗത്യമുണ്ട്, നന്മ തിന്മ വിവേചനം, ആത്മശരീരശക്തികൾ, വ്യക്തിപരവും സാമൂഹികവുമായ കഴിവുകൾ ആദിയായവയുടെ പശ്ചാത്തലത്തിൽ.

## 2. ദൈവശാസ്ത്രപാതയിൽ സഭ

സാമൂഹികജീവിതത്തിന്റെ സവിശേഷവും സുന്ദരവുമായ ഒരു മേഖലയാണു സഭാജീവിതം. ആരാധനക്രമത്തിന്റെ വിശാലമണ്ഡലങ്ങളേയും ഉച്ചകോടിയേയും ഇവിടെ നാം കണ്ടെത്തുന്നു.

സഭയെ പല സാദൃശ്യങ്ങളിലും നാം മനസ്സിലാക്കുന്നുണ്ട്. സഭ ഒരജഗണമാണ്. ക്രിസ്തുവാണ് അതിന്റെ യഥാർത്ഥ ഇടയൻ. സഭ ഒരു മുന്തിരിച്ചെടിയാണ്. അതിന്റെ തായ്ത്തണ്ട് ക്രിസ്തുവും ശിഖരങ്ങൾ ദൈവജനവുമാണ്. സഭ ദൈവത്തിന്റെ സൗധമാണ്. ക്രിസ്തുവാണ് അതിന്റെ അടിത്തറയും മൂലക്കല്ലും. സഭ ദൈവാലയവും പരിശുദ്ധാത്മാവിൽ ദൈവകുടുംബവുമാണ്. സഭ ക്രിസ്തുവിന്റെ മണവാട്ടിയാണ്. സഭ ക്രിസ്തുവിന്റെ മൗതികശരീരമാണ്. സഭ ദൈവജനമാണ് (സഭ. 6).

മദ്ധ്യയുഗങ്ങളിലെ സാഹചര്യങ്ങളിൽ വിജ്ഞാന നവോത്ഥാനം, പ്രോട്ടസ്റ്റൻറു നവീകരണം മുതലായ പ്രസ്ഥാനങ്ങൾക്കെതിരേ തിരുസ്സഭയുടെ മേലദ്ധ്യക്ഷാധി കാരഘടന, പാപ്പായുടെ പരമാധികാരം, കൂദാശകളുടെ സ്വഭാവം മുതലായ തത്വങ്ങളെ ഉയർത്തിപ്പിടിക്കുക അനു പേക്ഷണീയമായ ആവശ്യമായിരുന്നു. ഇന്നാകട്ടെ സഭ വിശ്വാസികളുടെ സമ്മേളനമാണെന്ന ആശയത്തിനു പ്രാധാന്യവും പ്രസക്തിയും വദ്ധിച്ചിട്ടുണ്ട്. അടുത്ത കാലം വരെ സഭയെ ഒരു പിരമിഡിന്റെ ഘടനയിൽ ചിത്രീകരി ക്കുക പതിവായിരുന്നു. ഒരു സൂച്യഗ്രസ്തംഭംപോലെ മാർപ്പാപ്പാ ഏററം മുകളിലും താഴെ മെത്രാന്മാരും താഴെ വൈദിക സന്യാസാംഗങ്ങളും താഴെ അത്മായരും എന്നായിരുന്നു വീക്ഷണം. വത്തിക്കാൻ സൂനഹദോസ്സ് ദൈവജനത്തിൻെറ ഐക്യത്തെ വ്യക്തമാക്കുന്നു. എല്ലാ മനുഷ്യരും പുതിയ ദൈവജനമാകാൻ വിളിക്കപ്പെട്ടിരിക്കുന്നു. ദൈവജനം മുഴുവൻ സ്വർഗ്ഗീയരാജ്യത്തിൻെറ പൗരന്മാരാണ്. വിശ്വ സിക്കുന്ന ഓരോ വ്യക്തിയേയും അഖിലസഭയുമായുള്ള ഐക്യത്തിൽ നിലനിർത്തുന്നതു ജീവദാതാവായ പരിശുദ്ധാ ത്മാവാണ്. ക്രിസ്തു ദൈവജനം മുഴുവൻേറയും ശിരസ്സാണ്. (സഭ. ഖ. 13) ഇന്നു പ്രസക്തമായ വീക്ഷണം സഭയുടെ ചാക്രിക ഘടനയാണ്. മുമ്പിലത്തെ ധാരണ ലംബമാന മായ, കുത്തനേയുള്ള, ഒരു ചലനത്തേക്കുറിച്ചിരുന്നെങ്കിൽ ഇപ്പോഴത്തേതു് സമതലത്തിനു സമാന്തരമായ കുറുകേയുള്ള ഒരു ചലനത്തേയാണു സൂചിപ്പിക്കുക. വിശ്വാസികളെ സഭ വീണ്ടും കണ്ടെത്തിയിരിക്കുകയാണ്. സഭ ദൈവജന ത്തിൻെറ സമ്മേളനമാണെന്നു പറയുമ്പോൾ സഭയെ സംബന്ധിക്കുന്ന എല്ലാം പറഞ്ഞു കഴിഞ്ഞു എന്ന ധാരണ യോ ധ്വനിയോ തെററാണ്. മാർപാപ്പായുടെ പരമാധി കാരം, വൈദിക മേലദ്ധ്യക്ഷാധികാരഘടന, ശുശ്രൂഷാ

പൗരോഹിത്യത്തിൻെറ ഉന്നതാധികാരങ്ങൾ ( സഭ. ഖ. 18; 10 ). മുതലായ തത്വങ്ങൾക്കൊന്നും ഇളക്കമില്ല, വില യിടിവുമില്ല. എങ്കിലും സഭയിലെ ഓരോ അംഗത്തിനും പരിശുദ്ധാത്മാവിൻെറ വരങ്ങളുണ്ടെന്നു വിസ്മരിച്ചുകൂടാ. ( 1 Cor. 12. 4–11; 1 Tim. 3. 1–13 ). ദൈവശാസ്ത്രപാതയിൽ സഭയെ സംബന്ധിക്കുന്ന ഈ പരിചിന്തനം ചില കാര്യ ങ്ങളിലേയ്ക്കു കൈ ചൂണ്ടുന്നുണ്ട്.

1. ആരാധന ഒരു സമൂഹത്തിൻെറ പ്രവൃത്തിയാണ്. അതു വൈദിക മേലദ്ധ്യക്ഷഘടകത്തിൻെറ മാത്രം പ്രവൃത്തിയല്ല. ആരാധിക്കുന്ന സമൂഹം ഒന്നാണെന്ന സവി ശേഷതയുണ്ട്. വൈദികർക്കു മാത്രമുള്ള പ്രത്യേക സ്ഥാനത്തെ ചോദ്യം ചെയ്യുകയല്ല ഇതു പറയുമ്പോൾ. ഒരു വൈദികൻ മാത്രം, സഹായിയെപ്പോലും കൂടാതെ, ബലിയപ്പിച്ചാൽ ബലിയുടെ വാസ്തവികതയ്ക്കും ഫലത്തിനും കുറവൊന്നുമില്ലെന്നു തീച്ചയാണ്. എന്നാൽ ആരാധനക്രമം കാമ്മികൻ വിശ്വാസികളോടു ചേന്നു ബലിയപ്പിക്കുന്ന സംവിധാനമാണു രൂപവല്കരിച്ചിരിക്കുന്നതു്. " ഞങ്ങൾ സമപ്പിക്കുന്നു, " " ഞങ്ങളുടെ പ്രാർത്ഥന കേൾക്കണമേ", " നിങ്ങൾ എനിക്കു വേണ്ടി പ്രാത്ഥിക്കുവിൻ ", ഈ ജന ത്തേയും അനുഗ്രഹിക്കണമെ " മുതലായ വാക്യങ്ങൾ വ്യക്തമാക്കുന്നതു ബലി സമൂഹത്തിൻെറ പ്രവൃത്തിയാണെ ന്നത്രേ. മാമ്മോദീസയും ആദ്യകാലങ്ങളിൽ സമൂഹത്തിൽ വച്ചാണു നിർവഹിച്ചിരുന്നതു്. ദൈവജനത്തിലേയ്ക്കു വിശ്വാസികളുടെ സമൂഹം നവാഗതനെ സ്വാഗതം ചെയ്യു കയാണ് മമ്മോദീസാവഴി. കാനോനനമസ്കാരവും സമൂ

ഹമായാണു ചൊല്ലിയിരുന്നതു്. ''കൈവയ്പിനായി നിങ്ങൾ തലകുനിച്ചാശീർവാദം സ്വീകരിക്കുക'', ''നമുക്കു പ്രാർത്ഥിക്കാം'', ''ഞങ്ങൾ സമർപ്പിക്കുന്നു'' മുതലായ വാക്യങ്ങൾ തെളിവായിക്കരുതാം. പ്രാത്ഥനാസമ്മേളനങ്ങൾ ആരംഭത്തിൽ വിശ്വാസികളുടെ പരിപാടിയായിരുന്നു.

2. സഭ ദൈവജനമാണെന്നു നാം കണ്ടു. സഭയുടെ പ്രാദേശിക ഘടകത്തിനിന്നു പ്രാധാന്യം കൂടുതലുണ്ടു്. പ്രാദേശിക സഭ ഇന്നു സാർവത്രിക സഭയുടെ ദൃശ്യരൂപമായാണു നാം വിലയിരുത്തുക. സഭയിൽ ക്രിസ്തുവിൻെറ പൗരോഹിത്യമാണു പ്രവത്തിക്കുക. സഭയിൽ സകലക്കും പങ്കുള്ള പൗരോഹിത്യത്തെപ്പററി നാം ഇന്നു കൂടുതൽ ചിന്തിക്കുന്നുണ്ടു്. '' ക്രിസ്തുവിലൂടെ ദൈവത്തിനു സ്വീകാര്യമായ ആദ്ധ്യാത്മികബലികൾ വിശ്വാസികൾ അർപ്പിക്കുന്നു.'' (റോമ. 1. 9, 12. 1) '' തിരഞ്ഞെടുക്കപ്പെട്ട ഒരു വർഗ്ഗം. രാജകീയ പൗരോഹിത്യമുള്ള വിശുദ്ധവും വിലയ്ക്കു വാങ്ങപ്പെട്ടതുമായ ഒരു ജനത.'' (1 പത്രോ. 2. 4-6; ഇസയാസ് 43. 20-21; പുറപ്പാട് 19. 5-6.) മാമ്മോദീസാ സ്വീകരിച്ചവർ പരിശുദ്ധാത്മാവിൻെറ പുനർജ്ജനനവും ലേപനവുംവഴി ആദ്ധ്യാത്മികമായ ഒരു കുടുംബവും പരിശുദ്ധമായ ഒരു പൗരോഹിത്യവുമായി പ്രതിഷ്ഠിക്കപ്പെട്ടിരിക്കുന്നു.'' (സഭ. L. G. ഖ. 10) വിശ്വാസികളുടെ പൗരോഹിത്യത്തെ പ്രസ്പഷ്ടമാക്കുകയാണു് ഈ വാക്യങ്ങൾ. സഭയുടെ ദൈവശാസ്ത്രം ഈ രംഗത്തു കൂടുതൽ പ്രകാശം വീശുന്ന കാലമാണിതു്.

3. വിശ്വാസികളുടെ പൗരോഹിത്യത്തിനു് ആരാധനക്രമത്തിൽ വ്യക്തമായ പ്രസക്തിയുണ്ടു്. വിശ്വാസികളുടെ പൗരോഹിത്യത്തിലെ '' ആദ്ധ്യാത്മികബലികൾ'' (1 പത്രോ. 2. 5.) ശ്രദ്ധേയമാണു്. ജീവിതം മുഴുവൻ

ദൈവത്തിനു സമർപ്പിക്കുന്ന ആരാധനയുടേയും കൃതജ്ഞതയുടേയും പ്രകരണമാകുന്നതിനേയാണ് ആദ്ധ്യാത്മികബലികൾ എന്നു വിശേഷിപ്പിക്കുക. (റോമാ. 12. 1; 1. കൊറി. 11.26). എങ്കിലും വിശ്വാസികളുടെ ആദ്ധ്യാത്മികബലികൾ ക്രിസ്തുവിന്റെ ബലിയോടു് അഗാധമാം വിധം ബന്ധപ്പെട്ടതാണ്.

"ദൈവസ്തുതി ആലപിക്കുന്ന സമൂഹം" എന്നു് ഡോം ഗെരാൻജേ (Gueranger) സഭയെ നിർവ്വചിച്ചതു് അർത്ഥഗർഭമാണ്. ലോകസൃഷ്ടിയുടെ ഉദ്ദേശം ദൈവസ്തുതിയാണ്. (സങ്കീ. 98; 148 etc).

"സൂര്യനും ചന്ദ്രനും കർത്താവിനെ സ്തുതിക്കുവിൻ....
മിന്നിത്തിളങ്ങുന്ന നക്ഷത്രങ്ങളെ, കർത്താവിനെ സ്തുതിക്കുവിൻ.
ഭൂലോകത്തിലെങ്ങും കർത്താവിനെ സ്തുതിക്കുവിൻ.
അഗ്നിയും മഞ്ഞും കർത്താവിനെ സ്തുതിക്കുവിൻ ...
ആകാശത്തിലും ഭൂമിയിലും അവിടുന്നു പുകഴ്ത്തപ്പെടുന്നു."

ലോകത്തിലെ സഭ സൃഷ്ടവസ്തുക്കളുടെ മുഴുവൻ സ്തുതി പിതാവിനു സമർപ്പിക്കുന്നു. ഈ കർത്തവ്യനിർവ്വഹണത്തിനു ഭൗമികസഭ സമയത്തിന്റെ പരിമാണത്തിനു പുറത്തു കടന്നു സ്വർഗ്ഗത്തിലെ വിജയസഭയോടു ചേരുന്നു. ഓശാനയുടെ (Mt. 21. 6.) സ്തുതിഗീതങ്ങൾ ആലപിക്കുന്നതിൽ സ്വർഗ്ഗവും ഭൂമിയും ഒന്നു ചേരുന്നു, ഇന്നു്. ഇപ്രകാരം ആരാധനക്രമം മനോജ്ഞമായ ഒരു മേഖലയെ ഉൾക്കൊള്ളുന്നു. വിശ്വാസികളുടെ പൗരോഹിത്യത്തിന്റെ പ്രവർത്തനങ്ങളുടെ വിശാല മേഖലയാണതു്.

സഭയിൽ വിശ്വാസികളുടെ പൗരോഹിത്യം മാത്രമല്ല ഉള്ളത്. ശുശ്രൂഷാപൗരോഹിത്യത്തിന് അതിൻേറതായ ഉന്നത സ്ഥാനമുണ്ട്. അതു വിശ്വാസികളുടെ പൗരോഹിത്യത്തിൻെറ സദ്ഫലങ്ങൾ നൽകുന്നു. കൂടുതൽ ക്രൈസ്തവമായ ധമ്മങ്ങളിലേക്കു സഭാംഗങ്ങളെയെല്ലാവരേയും നയിക്കുന്നു. ആരാധനക്രമത്തിൻെറ ഉച്ചകോടിയിലേക്കു വന്നെത്തുക ശുശ്രൂഷാപൗരോഹിത്യം അനുഷ്ഠിക്കുന്ന സഭയിലാണ്. അതിലേക്കു നാം കടക്കുകയാണെട്ടത്തതായി.

## 3. ദൈവശാസ്ത്രപാതയിൽ ക്രിസ്തു

ക്രിസ്തുവും സഭയും തമ്മിൽ ശിരസ്സും ശരീരവും തമ്മിലുള്ള ഐക്യമാണുള്ളത്. അഭേദ്യവും മൗതികവുമായ ഐക്യമാണത്. ക്രൈസ്തവരക്ഷാപദ്ധതിൽ ക്രിസ്തുവിനുള്ള സ്ഥാനം നാം വ്യക്തമായി മനസ്സിലാക്കണം. ക്രിസ്തു നിവ്വഹിച്ച രക്ഷാകമ്മത്തേയും അതിൻെറ തുടച്ചയായ ആരാധനക്രമത്തേയും നാം ധ്യാനവിഷയമാക്കുക ആവശ്യകമാണ്. രക്ഷകനായ ക്രിസ്തുവിനെ കൂടുതൽ അട്ടത്തറിയുക അതുല്യമായ അനുഗ്രഹമാണ്. രണ്ടു സ്വഭാവങ്ങൾ, ദൈവികവ്യക്തിത്വം, രണ്ടു മനസ്സുകൾ എന്നു തുടങ്ങി ക്രിസ്തുവിലുള്ള പ്രത്യേകതകൾ പഠിക്കുന്നതുകൊണ്ടുമാത്രം ഇന്നത്തെ ആവശ്യങ്ങൾക്കു പരിഹാരം ലഭിക്കുകയില്ല. A. D. 431 - ൽ എഫേസൂസ് ക്രിസ്തുവിൻെറ ദൈവത്വം പ്രഖ്യാപിച്ചു. 451 - ൽ കാൽസിഡൺ ക്രിസ്തുവിൻെറ മനുഷ്യ സ്വഭാവം പഠനവിഷയമാക്കി. ക്രിസ്തു മനുഷ്യനും ദൈവവുമാകുന്നു. അവിടുന്ന് ഏക മദ്ധ്യസ്ഥനാണ്. ( 1 തിമോ. 2. 5 ). ക്രിസ്തു പുതിയ ഉടമ്പടിയുടെ സ്ഥാപകനാണ് ( മത്താ. 26.28 ). സ്വന്ത രക്തത്താൽ അവിടുന്ന് ഈ ഉടമ്പടിക്കു മുദ്രവച്ചു ( എബ്രാ. 10.14. ).

ക്രിസ്തു ഒരു കൂദാശയാണ്. മനുഷ്യരക്ഷയുടെ സാർവത്രിക കൂദാശയാണവിടുന്ന്. (സഭ. ഖ. 15: സഭ ആധുനികയുഗത്തിൽ ഖ. 45). അതായതു് മിശിഹായുടെ ദൈവത്വത്തോട്ട് അഭേദ്യവും പുരുഷപരവുമായവിധം യോജിച്ചിരിക്കുകയാണ് അവിടുത്തെ മനുഷ്യസ്വഭാവം. ഈ മനുഷ്യ സ്വഭാവം ക്രിസ്തുവിന്റെ ദൈവത്വത്തിന്റെ ഫലപ്രദമായ അടയാളമാണ്. തന്മൂലം ക്രിസ്തുവിന്റെ വിചാരങ്ങളും പ്രവൃത്തികളും പിതാവിന്റെ സ്നേഹത്തിന്റെ ഫലപ്രദമായ അടയാളങ്ങളത്രേ.

ക്രിസ്തു, സ്വഭാവത്തിലും ജോലിയിലും അടിസ്ഥാനപരമായി ആരാധനയുടേയും വിശുദ്ധീകരണത്തിന്റേയും കൂദാശയാണ് ക്രിസ്തുവാകുന്ന പ്രാരംഭകൂദാശയിൽ നിന്നാണ് അഖിലസഭയാകുന്ന കൂദാശ രൂപം കൊള്ളുക. ക്രിസ്തുവിന്റെ അദൃശ്യപ്രസാദവരങ്ങളും പ്രവർത്തനങ്ങളും ദൃശ്യവും ഫലപ്രദവുമായ അടയാളങ്ങൾവഴി സഭ തുടൻകൊണ്ടിരിക്കുന്നു എന്നു സാരം. മനുഷ്യരാശിക്കു രക്ഷ കൈവരുത്തുന്നജോലി തുടർന്നതിനുള്ള സംവിധാനമാണിതു്. ദിവ്യബലിയും മററുകൂദാശകളും വഴിയാണ സഭ ഈ കർത്തവ്യം നിർവഹിക്കുന്നതു്. ആരാധനക്രമം ഇവയെ കേന്ദ്രമാക്കിയാണ രൂപംകൊള്ളുന്നതും വികസിക്കുന്നതും. ക്രിസ്തു മനുഷ്യശരീരം സ്വീകരിച്ചപ്പോൾ അദൃശ്യമായിരുന്ന ദൈവസ്വഭാവവും വ്യക്തിത്വവും ദൃശ്യരൂപം പൂണ്ടു എന്നു പറയാം. മററുവാക്കുകളിൽ ക്രിസ്തു മനുഷ്യശരീരമെടുത്തപ്പോൾ കൂദാശയുടെ സംവിധാനത്തിനു വിധേയനായി. ക്രിസ്തുവിന്റെ വധുവായ സഭ ക്രിസ്തുവിനെ അനുകരിക്കുകയാണ കൗദാശിക സംവിധാനത്തിൽ. സഭയിൽ അദൃശ്യമായതിനു ദൃശ്യരൂപം നല്കുകയാണ കൂദാശകൾ എന്നു പറയാം ( C. S. L. 5–8).

ക്രിസ്തുവിന്റെ കൗദാശികപ്രവർത്തനം എന്നും തുടന്നു കൊണ്ടിരിക്കും. ക്രിസ്തുവിൻെറ പ്രവർത്തനം സഭയാണു തുടരുന്നതു്. (എബ്രാ. 7·25; 1. യോഹ: 4. 16) സഭ സാർവത്രികരക്ഷാപദ്ധതിയാണ്. ദിവ്യസ്നേഹത്തിൻെറ ദൃശ്യവും ഫലപ്രദവുമായ അടയാളമാണു സഭ. ദിവ്യസ്നേഹത്തിൻെറ ആവിഷ്ക്കരണമാണു രക്ഷാപദ്ധതി. അതിൽ സഭയ്ക്കുള്ള പങ്കാളിത്തത്തിൽ ഏററം പ്രാധാന്യമർഹിക്കുന്ന പ്രവർത്തനങ്ങൾ കൂദാശകളത്രേ.

ക്രിസ്തുവാണ് ആരാധനക്രമത്തിലെ ഏക മദ്ധ്യസ്ഥൻ. അവിടുന്നാണു നിത്യപുരോഹിതൻ. ക്രിസ്തുവാണു രക്ഷകൻ. ആരാധനക്രമത്തിൽ ക്രിസ്തുവിനു കേന്ദ്രസ്ഥാനമുണ്ട്. ക്രിസ്തുവാകുന്ന കേന്ദ്രത്തിൽ നിന്നു ചൈതന്യം സ്വീകരിച്ചുകൊണ്ടാണ് ആരാധനക്രമത്തിൽ വൈദികശ്രേഷ്ഠന്മാരും വിശ്വാസികളും പങ്കുകൊള്ളുക. സമസ്താരാധനയും ക്രിസ്തുവിലൂടെ പരിശുദ്ധാത്മാവിൻെറ ഐക്യത്തിൽ പിതാവിനാണു നല്കുന്നതു്. ഇപ്രകാരം ആരാധനക്രമം നമ്മെ പരിശുദ്ധ ത്രീത്വത്തിൻെറ ജീവനിലേയ്ക്കു പ്രവേശിപ്പിക്കുന്നു. പിതാവിൻെറ സ്നേഹത്തിലും മിശിഹായുടെ പ്രസാദവരത്തിലും പരിശുദ്ധാത്മാവിൻെറ സംസർഗ്ഗത്തിലും സവിശേഷപങ്കാളിത്തം നല്കുന്നു ആരാധനക്രമം. പരിശുദ്ധ ത്രീത്വത്തിലേയ്ക്കുള്ള ഈ ഏകീകരണമാണു ക്രൈസ്തവ ജീവിതലക്ഷ്യം. നാം അതിനെ ശാശ്വത സൗഭാഗ്യമെന്നു വിളിക്കുന്നു.

## ചുരുക്കം

ആരാധനക്രമത്തിനു നല്കിയ നിർവചനത്തിൻെറ രത്നച്ചുരുക്കമിതാണ്. മനുഷ്യൻ പ്രപഞ്ചത്തിൻെറ മകുടമാണ്. പ്രപഞ്ചത്തെ മുഴുവൻ പ്രതിനിധീകരിക്കുന്ന മനുഷ്യൻ മനുഷ്യത്വത്തിന്റെ മഹിമയിലേയ്ക്കുയരുന്നു. ക്രിസ്തു

വിൽ നിന്നു മഹത്വീകരണശക്തികൾ സ്വീകരിച്ച സഭ മനുഷ്യ മഹത്വത്തെ ക്രിസ്തുവിലേക്കുയർത്തുന്നു. ദൈവിക മഹത്വത്തിൽ പങ്കാളിയായ ക്രിസ്തു മഹത്വമണിഞ്ഞ സഭയെ ദൈവികമഹത്വത്തിലേക്കുയർത്തുന്നു. പരിശുദ്ധാത്മാവു വഴി ക്രിസ്തു നിർവഹിക്കുന്ന ഈ ഉയർത്തൽ പ്രക്രിയയാണ് ആരാധനക്രമം.

## ഇടയധർമ്മാനുസൃതമായ ആരാധനക്രമം

ഇടയധർമ്മാനുസൃതമെന്നോ, അജപാലനോചിതമെന്നോ പറയുന്നതുകൊണ്ടുദ്ദേശിക്കുന്നതു് സഭയുടെ പ്രവർത്തന മണ്ഡലത്തെക്കുറിക്കുന്നതു് എന്നാണ്. സഭയുടെ ദൗത്യം നിർവഹിക്കുന്നതെന്തും ഇടയധർമ്മാനുസൃതമാകുന്നു. സഭയിൽ പെസഹാരഹസ്യത്തിനടുത്ത പ്രവർത്തനത്തിന്റെ നിറവേറലാണ് ഇടയധർമ്മം. ക്രിസ്തുവിന്റെ മൗതികശരീരം പണുയർത്തുകയാണ് അതിന്റെ ലക്ഷ്യം. തന്മൂലം മനുഷ്യവിശുദ്ധീകരണ പദ്ധതിയിലുൾപ്പെടുന്ന പ്രവർത്തനങ്ങളെല്ലാം ഇടയധർമ്മത്തെ പ്രസ്ഫുരിപ്പിക്കുന്നു.

മനുഷ്യനു ദൈവികജീവൻ നല്കുന്നതിനു ക്രിസ്തുവും ദൈവാരാധനക്കു സഭയും പ്രവർത്തിക്കുന്ന മണ്ഡലമാണിതു്. ഈ പ്രാവർത്തനങ്ങൾക്കുപകരണമായ പ്രതിരൂപങ്ങൾക്കു വളരെ പ്രാധാന്യമുണ്ട്. അദൃശ്യയാഥാർത്ഥ്യങ്ങളുടെ ദൃശ്യവസ്തുക്കളാണ് പ്രസ്തുത പ്രതിരൂപങ്ങൾ. കാർമ്മികൻ, ജനസമൂഹം, അംഗ്യങ്ങൾ, പ്രഖ്യാപിതദൈവവചനം, പ്രവർത്തനങ്ങൾ, സാധനങ്ങൾ തുടങ്ങിയ പലതും പ്രതിരൂപങ്ങളാവാം ആരാധനക്രമത്തിൽ. ക്രിസ്തുവിന്റെ പൗരോഹിത്യം ഇടനിലനില്ക്കുന്നതുകൊണ്ടു പ്രസ്തുത പ്രതിരൂപങ്ങൾ യാഥാർത്ഥ്യങ്ങളെക്കുറിക്കുകയാണ്. പ്രതിരൂപങ്ങൾ യാഥാർത്ഥ്യങ്ങളിലേയ്ക്കു വന്നെത്തുന്നതിനു സഭയുടെ മദ്ധ്യവർത്തിത്വം കൂടിയേതീരൂ.

ആരാധനക്രമം എന്തുകൊണ്ടു ഇടയധർമ്മാനുസൃതമാവണം ? ദൈവമഹത്വവും മനുഷ്യവിശുദ്ധീകരണവും ലക്ഷ്യമാക്കുന്നതെല്ലാം ഇടയധർമ്മാനുസൃതമായിരിക്കണമെന്നാണുത്തരം. വിശ്വാസത്തിൻേറയും പ്രസാദവരത്തിന്റേയും പ്രവർത്തനശേഷി ഇടയധർമ്മത്തെ ആശ്രയിച്ചാണിരിക്കുക. സഭാമാനത്തിനു ഈ രംഗത്തു വളരെ പ്രാധാന്യമുണ്ട്. ''ഒരർത്ഥത്തിൽ ഒരു മെത്രാൻെറ കീഴിലുള്ള വിശ്വാസികൾ ക്രിസ്തുവിൽ അവർക്കുള്ള ജീവൻ സ്വീകരിക്കുന്നതും പുലർത്തുന്നതും മെത്രാനിൽ നിന്നത്രേ.'' (C S. L. 41) ആഗോളസഭയുടെ താല്പര്യങ്ങൾ പ്രാദേശികസഭ കാത്തുസൂക്ഷിക്കണം. ഏക സമൂഹാവബോധം എല്ലായിടത്തും വളരണം.

# 5

# അർച്ചന
# അല്ലെങ്കിൽ ആരാധനക്രമം: നവോത്ഥാനത്തിലൂടെ

**ആരാധനക്രമപ്രസ്ഥാനത്തിൻെറ ഒരു ഹ്രസ്വചരിത്രമാണു ഈ അദ്ധ്യായത്തിൽ നാം ആദ്യം കാണുക, ആരാധനക്രമത്തിൻെറ നവോത്ഥാനത്തിനുള്ള പ്രതിബന്ധങ്ങളും നവീകരണതത്വങ്ങളുമാണ് പിന്നീട്.**

## 1. ചരിത്രം

സഭയുടെ ആരംഭം മുതൽ ആരാധനക്രമമാണ് ക്രൈസ്തവജീവിതത്തെ കരുപ്പിടിപ്പിച്ചതും പരിപോഷിപ്പിച്ചതും. ആരാധനക്രമം ആദിമസഭയിൽ വിശ്വാസികൾക്കു ക്രൈസ്തവചൈതന്യം പകർന്നുകൊടുത്തു. ക്രൈസ്തവർക്ക് ഐക്യ സമൂഹാവബോധത്തിന്റെ ഉറവിടമായിരുന്നു ആരാധനക്രമം. ഇക്കാരണത്താലാണ് ആരാധനക്രമത്തിൽ അപ്പസ്തോലികകാലത്തെ ചൈതന്യം വീണ്ടെടുക്കണം എന്ന ശബ്ദമിന്നുയരുന്നത്. ആരാധനക്രമത്തിൻെറ നവോത്ഥാനത്തിൽ പ്രാരംഭകാല ചൈതന്യമായിരിക്കും ഏററം മികച്ചനേട്ടം.

അപ്പസ്തോലികകാലത്തിനുശേഷം കാലദേശവ്യത്യ്യാസങ്ങളനുസരിച്ച് ആരാധനക്രമം വളൻു. വളച്ച്യുടേയും വികാസത്തിൻേറയും ഫലമായി പല റീത്തുകളുണ്ടായി. മിക്ക പൗരസ്ത്യറീത്തുകളിലും പരമ്പരാഗതമായ പരിശുദ്ധി നിലനിന്നു പോന്നു. പാശ്ചാത്യറീത്തുകളിലാവട്ടെ വ്യതിയാനങ്ങൾ പലതു കടന്നു വന്നു.

പതിനഞ്ചും പതിനാറും നൂററാണ്ടുകളിൽ യൂറോപ്പിൽ ജ്ഞാനോദയം അല്ലെങ്കിൽ വിജ്ഞാന പുനരുദ്ധാരണം (Renaissance) വലിയ ചലനങ്ങൾ സൃഷ്ടിച്ചു. ഹ്യൂമനിസ്റ്റം ചിന്താഗതി എല്ലായിടത്തും തല ഉയർത്തി. മനുഷ്യനെ ദൈവമായി ഉയർത്തൽ പ്രക്രിയ എന്നതിനെ വിളിക്കാം. ലൈംഗികാനന്ദലഹരിയും സൗന്ദര്യാരാധനയും സുവിശേഷതത്വങ്ങളെ വിഴുങ്ങിക്കളഞ്ഞു. യവനസാഹിത്യ ഗ്രന്ഥങ്ങൾക്കും കലകൾക്കും സാർവത്രിക സ്വാഗതം ലഭിച്ചു. സാധാരണ ജനങ്ങളിൽ പലരും മതവിശ്വാസത്തെ അന്ധവിശ്വാസമെന്നും മന്ത്രവാദമെന്നും പുച്ഛിച്ചുതള്ളി. 15 മുതൽ 17-ാം നൂററാണ്ടുവരെ ഈ മനോഭാവം വളൻു. എങ്കിലും വിജ്ഞാനപുനരുദ്ധാരണം ആരാധനക്രമത്തിനു ചില സംഭാവനകൾ നല്ലാതിരുന്നില്ല. ദേവാലയങ്ങൾ കലാകേന്ദ്രങ്ങളായി. അംബരചുംബികളായ ഭദ്രാസനപ്പള്ളികൾ ഉയർന്നുവന്നു. മൈക്കൾ ആഞ്ചലോ (1475-1564) യുടെ "പിയെത്താ" യും, "അന്ത്യവിധി" യും, ലിയോണാർഡോ ഡാവിൻയി (1452-1519) യുടെ "അന്ത്യഅത്താഴ" വും, റാഫേൽ സാൻസിയോ (1483-1520) യുടെ "മഡോണ" യും മററും വിശേഷാത്തര കലാസൃഷ്ടികളായി രൂപംകൊണ്ടു. വി. പത്രോസിൻേറ ദേവാലയം ഇവയുടേയെല്ലാം നിദർശനമായി ഇന്നും നിലകൊള്ളുന്നു.

പതിനെട്ടാം നൂററാണ്ടിൽ ഫ്രഞ്ചുവിപ്ലവം (1789–1799) വിനാശത്തിന്റെ തേർവാഴ്ച്ചനടത്തി. ഭീകരമർദ്ദനങ്ങൾ നടമാടി. ആയിരങ്ങൾ കശാപ്പു ചെയ്യപ്പെട്ടു. പരിശുദ്ധ കന്യകയുടെ നാമത്തിലുള്ള ദേവാലയത്തിൽ 1793-ൽ യുക്തിദേവത പ്രതിഷ്ഠിതയായി. വിവാഹജീവിതം വരിക്കുകയും വിശ്വാസം ത്യജിക്കുകയും ചെയ്ത വൈദികരുടെ സംഖ്യ ഭീമമായിരുന്നു. രക്തസാക്ഷികളും കുറവായിരുന്നില്ല. തിരുഹൃദയത്തിന്റെ ചിത്രം വണങ്ങുക കുററകരമായിരുന്ന ദിവസങ്ങളും ഫ്രാൻസിൽ കടന്നുപോയി. നെപ്പോളിയൻ നിയമവാഴ്ച്ചയും സഭയ്ക്കു സ്വാതന്ത്ര്യവും പുനഃസ്ഥാപിച്ചെങ്കിലും റോമ ആക്രമിച്ചു കീഴടക്കുകയും മാർപാപ്പാ പീയൂസ് 7-ാമനെ തടവുകാരനാക്കുകയും ചെയ്തു. ഫ്രാൻസിലെ വിപ്ലവത്തിന്റെ തകർച്ചയുടെ സാഹചര്യത്തിൽ നിന്നാണ് അവിടെ ആരാധനക്രമപ്രസ്ഥാനം രൂപമെടുത്തത്. "അപ്പസ്തോലികകാലത്തേയ്ക്കു തിരിയെ പോവുക" എന്ന ആഹ്വാനത്തോടെ (Dom Gueranger) ഡോം ഗേരൻജേ (1805-1875) എന്ന ബെനഡിക്റ്റൈൻ ആശ്രമാധിപൻ രംഗത്തിറങ്ങി. ഈ പരിശ്രമം ആരാധനക്രമപ്രസ്ഥാനം (Liturgical Movement) എന്ന പേരിൽ അറിയപ്പെട്ടു (Dom Lambut Beauduin) ബോദ്വയേങ്ങ്-ന്റെ (1873-1960) പദ്ധതികളിലൂടെയാണ്. പിന്നീട് Dom Odo Casel (1886–1948) ജർമ്മനിയിലും Canon Pius Parsch ഓസ്ട്രിയായിലും ഈട്ടററമൂല്യങ്ങളും സേവനങ്ങളും ഈ രംഗത്തവതരിപ്പിച്ചു. ആരാധനക്രമത്തിലെ ഈ നവോത്ഥാന പരിശ്രമങ്ങളെ തിരുസ്സഭ അംഗീകരിച്ചനുഗ്രഹിച്ചു.

20-ാം നൂററാണ്ടിന്റെ ആരംഭത്തോടെ ആരാധനക്രമപ്രസ്ഥാനത്തിനു സാർവത്രികമായ സ്വാധീനശേഷി കൈവന്നു. വി. പത്താം പീയൂസ് (1857–1939) "ക്രിസ്തുവിൽ എല്ലാം പുനരുദ്ധരിക്കുക" എന്ന മുദ്രാവാക്യം സ്വീക

രിച്ചു. ആരാധനക്രമത്തിൽ അദ്ദേഹം അഭിലഷണീയമായ പല പരിഷ്കാരങ്ങളും വരുത്തി. അടുത്തടുത്തുള്ള ദിവ്യകാരുണ്യ സ്വീകരണം, കുട്ടികളുടെ ദിവ്യകാരുണ്യ സ്വീകരണം, തിരുനാളുകളുടെ നവീകരണം മുതലായവ ഉദാഹരണങ്ങളാണ്. പന്ത്രണ്ടാം പീയൂസ് (1876–1958) ആരാധനക്രമപ്രസ്ഥാനത്തിനു നിരവധി പ്രോത്സാഹനങ്ങൾ നല്കി. അദ്ദേഹത്തിന്റെ മേദിയാത്തോർ ദേയി എന്ന ചാക്രികലേഖനം (1947) പരിവർത്തനങ്ങൾ സൃഷ്ടിക്കുന്ന പരിഷ്ക്കാരങ്ങൾക്കടിസ്ഥാനമിട്ടു. രണ്ടാം വത്തിക്കാൻ സൂനഹദോസിന്റെ ആരാധനക്രമത്തെ സംബന്ധിക്കുന്ന പ്രമാണരേഖ **(Sacrosanctum Concilium 1963. Dec. 4)** ഒരു നവയുഗപ്പിറവിയെക്കുറിക്കുന്നു. ഈ നിർണ്ണയരേഖയുടെ നിർദ്ദേശങ്ങളായിരിക്കും ഇനി മുതൽ ക്രൈസ്തവാരാധനക്രമത്തെ നയിക്കുകയും നിയന്ത്രിക്കുകയും ചെയ്യുക.

## 2 പ്രതിബന്ധങ്ങൾ

ആരാധനക്രമത്തിന്റെ നവീകരണം ഇന്നു സാധാരണക്കാരന്റെ ആവശ്യമായിരിക്കുകയാണ്. ബോധപൂർവ്വകവും അർത്ഥം ഗ്രഹിക്കുന്നതും കർമ്മോത്സുകവുമായ സഹകരണമാണ് ഇന്നത്തെ ആവശ്യം. അതിൽ നിന്നുള്ള വിലങ്ങുതടികൾ മാററുന്ന പരിശ്രമത്തിൽ നാം ആവേശത്തോടെ സഹകരിക്കുന്നുണ്ട്. ഇന്നുള്ള പ്രതിബന്ധങ്ങളിൽ ചിലതാണു താഴെക്കാണുക.

### 1. ആരാധനക്രമത്തിന്റെ അവബോധം, ചൈതന്യം, അന്തരീക്ഷം മുതലായവയുടെ അഭാവം അല്ലെങ്കിൽ അപര്യാപ്തത.

മതാവബോധം, മൗതീകാവബോധം, ഏക സമൂഹബോധം, പ്രാർത്ഥനാമനോഭാവം മുതലായവ ആരാധനയ്ക്കു

ആവശ്യകമാണ്. അന്തരീക്ഷമെന്നുപറയുന്നത് അനേക ഘടകങ്ങളെ ആശ്രയിച്ചാണിരിക്കുക. *a)* സ്ഥലത്തിന്റെ അനുയോജ്യത: ശുചിത്വം, നിശ്ശബ്ദത, ശുദ്ധവായു, വെളിച്ചം, സ്ഥലസൗകര്യം, ആകർഷകത്വം. *b)* സമയ നിഷ്ഠ, ക്രമപാലനനിഷ്ഠ. *c)* അലങ്കാരങ്ങൾ: തിരുവസ്ത്ര ങ്ങൾ, ഉപകരണങ്ങൾ. *d)* സമൂഹം: സമ്മേളനത്തിനു സഹായകമായ സംവിധാനം, ഇരിപ്പിടങ്ങൾ. *e)* കാർ മ്മികൻ, ശുശ്രൂഷികൾ: തിരുക്കർമ്മങ്ങളുടെ സ്വാഭാവി കത, ചലനങ്ങളുടെ ആകർഷകത, രീതികളുടെ ആഘോഷം, പ്രാർത്ഥനയിലെ ഏകാഗ്രത, ശ്രദ്ധ, ബോധനിയന്ത്രണം, ആദരവ്, ഭക്തി. *f)* ഉച്ചരിക്കുന്ന രീതി: വേഗത, നിറുത്ത്, ശബ്ദം, ഈണം. *g)* ഗാനങ്ങൾ: രീതി, രാഗം, ആഘോഷം, സഹകരണം. *h)* ഒരുങ്ങിയ സാഹചര്യം: വിശദാംശങ്ങൾപ്പെടെ എല്ലാം നേരത്തെ മുൻകൂട്ടിക്കണ്ടു തയാർ ചെയ്തിരിക്കുന്ന സംവിധാനം മുതലായവ.

## 2. പ്രതിരൂപങ്ങളോടുള്ള പ്രതികരണങ്ങളുടെ പോരായ്മകൾ

ആരാധനക്രമത്തിലെ പങ്കാളിത്തത്തിനു പ്രതിരൂപങ്ങ ളോടു സജീവമായ പ്രതികരണം വിലയേറിയതാണ്. കഴിഞ്ഞ കാലങ്ങളിൽ "കർമ്മാനുഷ്ഠാന മനോഭാവം" (Rubricism) "ബുദ്ധിവൈഭവ മനോഭാവം" (Intellectu-alism) മുതലായവയിലായിരുന്നു നമ്മുടെ പ്രധാന പങ്ക്. ആദ്യത്തേത് എന്ത് എങ്ങനെ ചെയ്യണമെന്നു നിർദ്ദേശി ക്കുന്നതിലും രണ്ടാമത്തേത് ബാഹ്യമായ വ്യാഖ്യാ നങ്ങൾ നൽകുന്നതിലും ദത്തശ്രദ്ധമായിരുന്നു. ഇന്നത്തെ ആവശ്യം പ്രതിരൂപങ്ങളോടു സൂക്ഷ്മഗ്രാഹിയായ (Sensitive) പ്രതികരണമാണ്. എന്തുകൊണ്ട് എന്നു

ചോദ്യത്തിനുത്തരമാണു നാം അന്വേഷിക്കേണ്ടതു്. ദൃശ്യമായ അടയാളങ്ങൾ നല്കുന്ന സൂചനകൾ ഗ്രഹിച്ചു് സൂചിതയാഥാർത്ഥ്യങ്ങളിലേക്കു പ്രവേശിക്കുകയാണാവശ്യകം.

## 3. ആരാധനാപദ്ധതി, സംസ്കാരം എന്നിവയോടുള്ള പൊരുത്തക്കുറവു്

മദ്ധ്യയുഗങ്ങളിലെ ആരാധനാപദ്ധതി, സംസ്കാരം, പരിപാടികൾ മുതലായവ നമുക്കിന്നു സ്വീകാര്യമാകണമെന്നില്ല. തലമുറകൾ തമ്മിലുള്ള വിടവാണു കാരണം. ഇന്നാവശ്യകമായരീതി, പരിപാടി, സാംസ്കാരിക ഘടകങ്ങൾ മുതലായവയെ ഇന്നു് ആരാധനക്രമം ഉൾക്കൊള്ളണം. ഓരോ കൂദാശയിലും അടയാളത്തിനുമുമ്പു ദൈവവചനത്തിനു സ്ഥാനമുണ്ടു്. വചനം പ്രതിരൂപത്തെ പ്രകാശിപ്പിക്കുന്നു. (C. S. L. 35) ദൈവവചനത്തിനു കൂടുതൽ പ്രാധാന്യമാവശ്യകമാണു്. കേരളസഭയിൽ നമ്മുടെ റീത്തിലെ പരിഷ്കരിച്ച ക്രമങ്ങളിൽ ഈ ഘടകം ശ്രദ്ധാവിഷയമാക്കിയിട്ടുണ്ടു്. ദൈവവചനപ്രഭാഷണം വേദപുസ്തകത്തിലധിഷ്ഠിതവും ആരാധനക്രമത്തിനനുയോജ്യവുമായിരിക്കണം.

## 4. ദൈവജന സമ്മേളനത്തിലെ അപര്യാപ്തതകൾ

ഒരു ജനക്കൂട്ടം പോരാ, ഏകഹൃദയത്തോടെ സമ്മേളിക്കുന്ന ഒരു സമൂഹമാണാവശ്യം. രക്ഷാകർമ്മത്തിന്റെ അടിസ്ഥാന വീക്ഷണത്തിനു വളരെ പ്രാധാന്യമുണ്ടു്. സീനായി മലയിൽ ദൈവം മോശവഴി സംസാരിച്ചു. ഇസ്രായേൽ ഉടമ്പടിവഴി പ്രത്യുത്തരം പറഞ്ഞു. ഉടമ്പടി ഉറപ്പിക്കുന്നതിനു ബലി സമർപ്പിച്ചു (പുറ. 24: 4-8).

ദൈവവും പുതിയ ഇസ്രായേലും തമ്മിലുള്ള ഉടമ്പടിക്ക ക്രിസ്തു സ്വന്തം രക്തംകൊണ്ടു ശാശ്വതത്വം നൽകുന്നതാണ് ആരാധനക്രമം ( എബ്രാ. 9.12; 10.14. ).

## 5. വൈദികാധിപത്യം ( Clericalism )

അടുത്തകാലംവരെ ആരാധനക്രമം ഏകപക്ഷഭാഷണം (monologue) ആയിരുന്ന പ്രതീതിയാണ്. ഇന്നതു ഡയലോഗ് (dialogue) സംഭാഷണമായി കഴിഞ്ഞിരിക്കുന്നു. പൂർണ്ണമായ സംഭാഷണത്തിനു : കാർമ്മികൻ, ശുശ്രൂഷി, ഗായകസംഘം, ജനസമൂഹം ഇങ്ങനെ നാലു ഘടകങ്ങളും സജീവമായി പങ്കെടുക്കണം.

## 6. തിരുക്കർമ്മങ്ങളിലും ദേവാലയ സംവിധാനത്തിലും അനുയോജ്യമല്ലാത്ത ഘടകങ്ങൾ

തിരുകർമ്മങ്ങൾ ഏററം ലളിതമാവണം. അവയുടെ ഘടന സ്പഷ്ടമാവണം. ദേവാലയത്തിൽ വിശുദ്ധ സ്ഥലത്തു വചനവേദി ( ambo ) മുതലായവസ്തു സ്ഥിരമായ സ്ഥാനം വേണം. അനുരൂപണം ആവശ്യകമായിടത്തു പ്രായോഗികമാക്കുക (C. S. L. 9.). ദൈവജനത്തിൻെറ സഹകരണം പൂർണ്ണവും അർത്ഥം ഗ്രഹിക്കുന്നതും ബോധപൂർവ്വകവും സജീവവും ഫലപ്രദവും ആന്തരികവും ബാഹ്യവും കൗദാശികവുമാണ്. ഇത്തരം സഹകരണം അവരുടെ ചുമതലയും അവകാശവുമാണ്. ഇന്നിനു പ്രസക്തമല്ലാത്തതായുള്ളവയെയെല്ലാം ത്യജിക്കണം (C. S. L. 21.). പഴയതിനോടു കടിച്ചുതൂങ്ങിയിട്ടു കാര്യമില്ല. ആരാധനക്രമത്തിൽ നിന്നതും വന്നതും വിവേചിക്കണം. നിധികളൊന്നും നഷ്ടപ്പെടരുത്. പൊള്ളയായതൊന്നും കടന്നുവരരുത്. ആരാധന

ക്രമം പെസഹാരഹസ്യത്തിന്റെ ആചരണമാണ്. മനുഷ്യരക്ഷയുടെ മഹാകർമ്മത്തിന്റെ തുടർച്ചയാണ്. ക്രൈസ്തവമായ ഉറവിടത്തിലേക്കു തിരിച്ചു ചെല്ലുകയാണാവശ്യകം. ഐക്യത്തിലധിഷ്ഠിതമായ വൈവിദ്ധ്യത്തെ മാനിക്കണം. അയവില്ലാത്ത ഐകരൂപ്യമല്ലാവശ്യം. ദൈവജനത്തിന്റെ നാനാത്വം പ്രകാശമാനമാവുകയും സ്ഥലകാലപരിമിതികൾക്കതീതമായ ഐക്യം നിലനില്ക്കുകയും വേണം. ( C. S. L. 23. 37. )

## 3. ആരാധനക്രമത്തിലെ നവീകരണ തത്വങ്ങൾ

1. ദൈവജനത്തിനു സേവനം നല്കുകയാണു പ്രഥമ നിയമം. ആത്മപാലനമാണു മുഖ്യഘടകം. ക്രിസ്തുനാഥന്റെ രക്ഷാകരപദ്ധതിയിലെ ഫലപ്രദമായ പങ്കാളിത്തമാണു സർവ്വപ്രധാനം (C. S. L. 14 ). എന്നാൽ ഇതു സഭയുടെ അധികാരത്തിൽമാത്രം നിർവ്വഹിക്കപ്പെടണം. ( C. S. L. 22. ).

2. ആരാധനക്രമത്തിനു മുഴുവൻ പുനരുദ്ധാരണം നൽകുക. വ്യതിയാനവിധേയമായ ഭാഗങ്ങൾ അനുഷ്ഠാനങ്ങളിലും വാക്കുകളിലും പരിവർത്തനവിധേയമാക്കുക. ( C. S. L. 21. ). ജീവന്റെ നിയമമാണു വളർച്ച. വളർച്ചയുടെ വ്യവസ്ഥയാണു മാററം.

3. സഭയുടെ സുദൃഢ പാരമ്പര്യങ്ങൾ നിലനിർത്തുക. സജീവ വൃക്ഷത്തിനു വേരും അടിസ്ഥാനവും ആവശ്യകമാണ് ( C. S. L. 23. ).

4. ആരാധനക്രമത്തിൽ വി. ഗ്രന്ഥത്തിനു സർവ്വാദരണീയ സ്ഥാനം അംഗീകരിക്കുക. വി. ഗ്രന്ഥത്തോടു സജീ

വവും ഹൃദ്യവുമായ സ്നേഹം പ്രസ്ഫുരിക്കണം. പാശ്ചാത്യ പൗരസ്ത്യ സഭകളുടെ പാരമ്പര്യമാണിത് (C. S L. 24).

5. പുതിയ കർമ്മാദികൾക്കും വായനകൾക്കും ആഭിജാത്യമുള്ള ലാളിത്യം, ആകർഷകമായ ഹ്രസ്വത, സമ്പന്നമായ വൈവിദ്ധ്യം നിർലോഭമായ അനുരൂപണം, തെളിവാന്ന സുഗ്രാഹ്യത എന്നിവ പ്രകടമാവണം (C. S. L. 34).

6. ആംഗ്യങ്ങൾ തന്മയത്വം, യാഥാർത്ഥ്യബോധം, പ്രസക്തി, ഭക്തി എന്നീ ഗുണങ്ങളുടെ സ്വാധീനം സംവഹിക്കണം (C. S. L. 28.29. ).

7. പരിപാടികൾ സാവധാനത്തിൽ പ്രായോഗികമാക്കുക. നിശ്ചലത്വം വേണ്ട. സമാരംഭം താമസിപ്പിക്കാതിരിക്കുക.

8. വൈദികമേലദ്ധ്യക്ഷന്മാരും വിദഗ്ദ്ധരും സഹകരിച്ച് ആരാധനക്രമത്തിന്റെ ഗ്രന്ഥങ്ങൾ പുനഃപരിശോധന ചെയ്തു തിരുത്തുക (C. S. L. 25. ).

9. വൈദികരുടേയും അത്മായരുടേയും ഒന്നിച്ചുള്ള പ്രവർത്തനത്തിനു കൂടുതൽ സ്ഥാനം നൽകുക (C. S L. 30).

10. സമ്പൂർണ്ണമായ ഇടയധർമ്മ നിർവഹണവീക്ഷണം അനുപേക്ഷണീയമാണ്. ആരാധനക്രമം സഭയുടെ പ്രവർത്തനങ്ങളെ മുഴുവൻ ഉൾക്കൊള്ളുന്നില്ല. അതിനു മുമ്പു ദൈവവചന പ്രഖ്യാപനവും പിൻപു മാർഗ്ഗനിർദ്ദേശനവും ഒഴിച്ചുകൂടാൻ പാടില്ല (C. S. L. 23).

---

# 6

# ആരാധനക്രമവും റീത്തും

## 1. ആരാധനക്രമം

ആരാധനക്രമത്തിനു പരസ്യാരാധന, ബലിയർപ്പണം, സഭയുടെ ഔദ്യോഗിക കർമ്മാനുഷ്ഠാനങ്ങൾ, പ്രാർത്ഥനകൾ, ആഘോഷങ്ങൾ മുതലായവ എന്നു തുടങ്ങിയ അർത്ഥങ്ങളുണ്ടെന്നു നാം കണ്ടു, നാലാം അദ്ധ്യായത്തിൽ. ദൈവാരാധനയോടു ബന്ധപ്പെട്ട ക്രമങ്ങളെല്ലാം ആരാധനക്രമം കൊണ്ടു വിവക്ഷിക്കുന്നു. ആരാധനക്രമത്തിനു ബാഹ്യവും ആന്തരികവുമായ ഘടകങ്ങളുണ്ടെന്നും സർവ്വപ്രധാനമായതു് ആന്തരികഘടകമാണെന്നും നാം ചിന്തിച്ചു. ബാഹ്യഘടകങ്ങൾക്കർത്ഥം വേണമെങ്കിൽ അവ ആന്തരികഘടകങ്ങളുടെ ബഹിർഗ്ഗമനവും പൂർത്തീകരണവും പ്രകാശനവുമായിരിക്കണം.

ക്രിസ്തുനാഥനാണു പുതിയ ഉടമ്പടിയിലെ ആരാധനക്രമത്തിൻെറ സ്ഥാപകൻ. അവിടുന്നാണു ബലിയും കൂദാശകളും സ്ഥാപിച്ചതു്. തന്മൂലം ഇവയുടെ കാതലായ ഭാഗത്തിനു മാററം വരുത്തുവാൻ ആർക്കും അവകാശമില്ല. ഇത്തരം ദൈവികവും അലംഘ്യവുമായ ഘടകങ്ങൾ കൂടാതെ മാനുഷികഘടകങ്ങളുമുണ്ടു് ആരാധനക്രമത്തിൽ. വിശ്വാസികളുടെ ആവശ്യങ്ങളും സാഹചര്യങ്ങളുമനുസ

രിച്ച് കാലോചിതമായ പരിവത്തനങ്ങൾ വരുന്നുണ്ട്, വരുത്തേണ്ടതാണ്, (C. S. L. 21) ആരാധനക്രമത്തിൽ. പ്രസ്തുത മാനുഷിക ഘടകങ്ങളാണ് ആരാധനക്രമത്തിലെ വൈവിദ്ധ്യങ്ങൾക്കടിസ്ഥാനം. ഈ അടിസ്ഥാനത്തിൽ നിന്നാണു റീത്തു രൂപം കൊള്ളുക. മാനുഷികഘടകങ്ങൾ കൂട്ടുന്നതിനും കുറയ്ക്കുന്നതിനും നിയന്ത്രിക്കുന്നതിനുമുള്ള അധികാരം സഭയ്ക്കുണ്ട്. ആരാധനക്രമത്തിന്റെ വളച്ച്യ്ക്കു സഭ എന്നും ഉത്തേജനം നല്കിയിട്ടുണ്ട്.

## 2. റീത്തു്

Ritus എന്ന ലത്തീൻ വാക്കിൽ നിന്നാണ് ഇംഗ്ലീഷിലെ Rite എന്ന പദവും മലയാളത്തിലെ റീത്തു് എന്ന പ്രയോഗവും രൂപം കൊണ്ടതു്.

റീത്തു് (Ritus) എന്ന വാക്കു സൂചിപ്പിച്ചിരുന്നതു് ബലിയപ്പണത്തിനുള്ള അംഗീകൃതാചാരങ്ങളേയാണ് ആദ്യകാലത്തു്. പില്ക്കാലത്തു് (12-ാം നൂററാണ്ടു്) ഒരു പ്രത്യേക സഭയിലെ ആരാധനക്രമത്തേയും ആചാരങ്ങളേയും കുറിക്കുന്നതിനു ഈ പദം ഉപയോഗിച്ചു തുടങ്ങി. കാനൻ നിയമത്തിലാവട്ടെ ഈ പദത്തിനു ആരാധനാനുഷ്ഠാനം, തിരുക്കർമ്മാനുഷ്ഠാനവിധി മുതലായ അത്ഥങ്ങളും നല്കിക്കാണുന്നു.

റീത്തു് എന്നു പറഞ്ഞാൽ നാം ഇന്നു മനസ്സിലാക്കുക ബലിയർപ്പണം, കൂദാശാപരികർമ്മം, നോമ്പ്, ഉപവാസം, തിരുനാളുകൾ, പള്ളിസാധനങ്ങൾ, തിരുവസ്ത്രങ്ങൾ, വൈദികവസ്ത്രം, വൈദികപഞ്ചാംഗം, ദേവാലയഗാനങ്ങൾ മുതലായവയെ സംബന്ധിക്കുന്ന നിയമങ്ങളുടേയും ക്രമങ്ങളുടേയും സമാഹാരമെന്നാണ്. മേൽപറഞ്ഞ ഘടകങ്ങ

ളുടെ പ്രാദേശിക സമ്പ്രദായങ്ങളേയാണ പ്രായേണ റീത്തു് എന്ന പദം കൊണ്ടു വിവക്ഷിക്കുക. ഈ അർത്ഥത്തിലാണ കത്തോലിക്കാ സഭയിൽ വിവിധ റീത്തുകളുണ്ടെന്നു പറയുന്നതു്.

## 3. റീത്തും ആരാധനക്രമവും

റീത്തും ആരാധനക്രമവും ഒന്നല്ല. റീത്തു് ആരാധനക്രമത്തേക്കാൾ വ്യാപകമാണ സാധാരണ ധാരണയിൽ. റീത്തിൻെറ ഒരു മേഖലയാണു് ആരാധനക്രമം. ഓരോ റീത്തിനും അതതിൻെറ ആരാധനക്രമമുണ്ടു്. റീത്തു് ഒരു പ്രാദേശിക സഭയുടെ ആരാധനക്രമവും ഭരണക്രമവുമാണു്. ആരാധനക്രമം സഭയുടെ പരസ്യാരാധനയാണു്. ഏതു റീത്തിനേയും ആശ്ലേഷിക്കാനുള്ള പൊതു സവിശേഷത ആരാധനക്രമത്തിനുണ്ടു്. ഈ അർത്ഥത്തിൽ ആരാധനക്രമം റീത്തിനെക്കാൾ വ്യാപകമാണെന്നു പറയാം. എങ്കിലും ആരാധനക്രമത്തിൻെറ വിധത്തെക്കുറിക്കുന്നിടത്തോളം റീത്തു് ആരാധനക്രമത്തേക്കാൾ വ്യാപകമാണു്.

തിരുകർമ്മങ്ങൾ അനുഷ്ഠിക്കേണ്ട വിധവും പാലിക്കേണ്ട നിയമങ്ങളും റീത്തു് ഉൾക്കൊള്ളുന്നു. പ്രാദേശിക സഭകളുടെ വളർച്ചയനുസരിച്ചു് കർമ്മാനുഷ്ഠാനങ്ങൾ പല വ്യതിയാനങ്ങൾക്കും വിധേയമായി. സ്ഥലകാലങ്ങൾക്കനുസരണമായി രൂപത്തിലും ഭാവത്തിലും പല പ്രത്യേകതകളും പ്രത്യക്ഷമായി. സാംസ്കാരികാംശങ്ങളും പ്രയോഗസവിശേഷതകളും പ്രാദേശിക സഭകളിൽ അലിഞ്ഞുചേർന്നു. A. D. 5-ാം നൂററാണ്ടോട്ടുകൂടെ ചില പ്രദേശങ്ങളിൽ വ്യതിയാനങ്ങൾ നിശ്ചിതരൂപങ്ങൾ പ്രാപിച്ചു. ഈ രൂപങ്ങളാണ റീത്തുകളായതു്.

# 7

# റീത്തുകളുടെ ഉത്ഭവം, വികസനം, വിഭജനം.

## 1 റീത്തുകളുടെ ഉത്ഭവവും വികാസവും

അപ്പസ്തോലികകാലം മുതൽ ആരാധനക്രമത്തിൽ ദേശകാലാനുസൃതമായ പ്രത്യേകതകൾ അലിഞ്ഞു ചേൻു. ഈ പ്രത്യേകതകൾ നിശ്ചിതരൂപം പ്രാപിച്ചപ്പോഴാണ് റീത്തുകൾ ഉത്ഭവിച്ചതു്. ഇതു നാം മുൻ അദ്ധ്യായത്തിൽ കണ്ടു കഴിഞ്ഞു.

ക്രിസ്തുനാഥൻ അന്ത്യ അത്താഴത്തിൽ സ്ഥാപിച്ച ദിവ്യബലിയാണ് ക്രൈസ്തവാരാധനക്രമത്തിൻെറ കേന്ദ്രം. ഈ ഉറവിടത്തിൽ നിന്നാണ ആരാധനക്രമം വളൎന്നതു്. ''ഇതു് എൻെറ ഓർമ്മയ്ക്കായി ചെയ്യുവിൻ'' (ലൂക്കാ. 19. 22) എന്ന കല്പനയുടെ അനുഷ്ഠാനമാണ് അൾത്താര ബലി എല്ലായുഗങ്ങളിലും.

അപ്പസ്തോലന്മാരും ആദിമക്രൈസ്തവരും ക്രിസ്തുവിനെ അനുകരിച്ചു ബലി സമൎപ്പിച്ചു. ദിവ്യബലിയെ അപ്പം മുറിക്കൽ എന്നാണ് ആദ്യകാലത്തു വിശേഷിപ്പിച്ചിരുന്നതു്. ( നടപടി 2. 42, 46; 20. 7, 12; 1. കൊറി 11.17, 34 ). അപ്പം മുറിക്കലിനോടുകൂടെ സമൂഹഭോജനം ( അഗാപ്പെ ) അല്ലെങ്കിൽ സ്നേഹവിരുന്നും നടത്തിയിരുന്നു. ( 1 Cor. 11.17–34 ). രണ്ടാം ശതാബ്ദാവസാനത്തിൽ തെത്തുല്യനും വി. ഹിപ്പോളിററസും ഇതിനെപ്പററി കൂട

തൽ വിവരങ്ങൾ നൽകിയിട്ടുണ്ട്. ( Tertultian : Apologia, Hipolytus of Rome : The Treatise on the Apostolic Tradition ). ക്രൈസ്തവൈക്യം നിലനിറുത്തുക സാധുക്കളെ സംരക്ഷിക്കുക എന്നിവയായിരുന്നു അഗാപ്പെയുടെ ഉദ്ദേശമെന്നും അഗാപ്പെയും എവുക്കാറെസ്തിയായും വ്യത്യസ്തമായിരുന്നെന്നും അവർ പറയുന്നു.

അപ്പസ്തോലികകാലത്ത് ആരാധനക്രമത്തിനു രണ്ടു ഭാഗങ്ങളുണ്ടായിരുന്നു.

## 1. സിനഗോഗാചരണം

വി. ഗ്രന്ഥപാരായണം, പ്രഭാഷണം, സങ്കീർത്തനാലാപം ഇവയായിരുന്നു ചടങ്ങുകൾ ; നിയമം, പ്രവാചകന്മാർ, പുതിയ ഉടമ്പടി ഇവ വേദപുസ്തകഭാഗങ്ങളും.

## 2. അപ്പം മുറിക്കൽ ശുശ്രൂഷ

ക്രൈസ്തവഭവനങ്ങളിൽ ദിവ്യബലിയും അതിനോടനുബന്ധമായി സ്നേഹവിരുന്നും നടന്നിരുന്നു. ഒന്നാം നൂറ്റാണ്ടിൽ രചിക്കപ്പെട്ട ഡിഡക്കേ ( Didache ) : The teaching of the Twelve Apostles. എന്ന ഗ്രന്ഥത്തിൽ ഇതിനു തെളിവുകളുണ്ട്.

കാലക്രമേണ ഈ രണ്ടു ശുശ്രൂഷകൾ ജ്ഞാനസ്നാനാർത്ഥികളുടെ ബലി ( Mass of the Catechumens ). വിശ്വാസികളുടെ ബലി ( Mass of the Faithful ). എന്നിവയായി പരിണമിച്ചു (Miller H. John C.: Fundamentals of Liturgy). A. D. 44–ലെ മതപീഡനത്തിനുശേഷം സിനഗോഗാചരണം അപ്പം മുറിക്കലിനോടു സംയോജിപ്പിക്കപ്പെട്ടു. സമൂഹം വിപുലമായതോടെ അഗാപ്പെ അപ്രത്യക്ഷമായി (Jungmann J. A. : The mass of the Roman Rite). അപ്പം മുറിക്കൽ ശുശ്രൂഷയ്ക്കു പ്രാരംഭമായ സായംകാല

ഭോജനം (അഗാപ്പെ) നിറുത്തൽ ചെയ്തതോടെ ആ ശുശ്രൂഷ ഉഷസ്സിലേക്കു മാററി.

രണ്ടാം നൂററാണ്ടിലെ ആരാധനക്രമത്തിന്റെ വികാസത്തെ കുറിക്കുന്ന ഒരു ഗ്രന്ഥമാണ് വി. ജസ്റ്റിന്റെ വിശ്വാസസമർത്ഥനം (Apology of St. Justin). അതനുസരിച്ച് ദിവ്യബലിയിലെ ആചാരവിധികൾ ഇങ്ങനെ സംഗ്രഹിക്കാം.

1. വി. ഗ്രന്ഥപാരായണം (നിയമം, പ്രവാചകർ, സുവിശേഷങ്ങൾ)
2. പ്രഭാഷണം
3. പൊതുപ്രാർത്ഥന
4. സമാധാനചുംബനം
5. ബലിവസ്തുസമർപ്പണം
6. അപ്പവും വീഞ്ഞും വാഴ്ത്തൽ
7. അപ്പം മുറിക്കൽ
8. വി. കുർബ്ബാന വിതരണം (രണ്ടു സാദൃശ്യങ്ങളിൽ)
9. സന്നിഹിതരല്ലാത്തവർക്കുവേണ്ടി ഡീക്കന്മാർ വി. കുർബ്ബാന കൊണ്ടുപോകുന്നു
10. ദരിദ്രർക്കുവേണ്ടിയുള്ള പണപ്പിരിവ്

നാലാം നൂററാണ്ടുവരെ ക്രൈസ്തവാരാധനക്രമത്തിൽ ഐകരൂപ്യമുണ്ടായിരുന്നു എന്നു ഫാദർ യുങ്ങ്മാൻ പറയുന്നു. മറിച്ചുള്ള അഭിപ്രായക്കാരുമുണ്ട്. വി. അഗസ്റ്റിൻ വൈവിദ്ധ്യങ്ങളെ പരാമർശിക്കുന്നുണ്ട്. മൗലികമായവയിൽ ഐകരൂപ്യമുണ്ടായിരുന്നു; ആഗന്തുകങ്ങളിൽ വൈവിദ്ധ്യവും. ചിലയിടത്ത് അനുദിന ദിവ്യബലി നിലവിലുണ്ടായിരുന്നു; മററു ചിലയിടത്ത് ആഴ്ചയിൽ ഒന്നോ രണ്ടോ ദിവസം മാത്രവും. പ്രാദേശികാചാരങ്ങൾ ക്രമേണ

വികസിച്ചു സങ്കീർണ്ണങ്ങളായി (Duchesne: Christian Worship) തൽഫലമായി വിവിധ റീത്തുകൾ രൂപം പ്രാപിച്ചു.

A. D. 70–ൽ റോമൻ സൈന്യാധിപനായ ടൈററസിൻെറ ആക്രമണത്തോടെ ജറുസലത്തിൻെറ പ്രാധാന്യം കുറഞ്ഞു. പിന്നീടു സഭയുടെ ആസ്ഥാനം റോമിലായി. ആഫ്രിക്കയിൽ കാർത്തേജും, ഈജിപ്റ്റിൽ അലക്സാണ്ഡ്റിയായും. സിറിയായിൽ അന്തിയോക്കിയായും, ഏഷ്യ മൈനറിൽ എഫേസൂസും സഭാകേന്ദ്രങ്ങളായി. പ്രാദേശിക സഭകൾ ആചാരക്രമങ്ങളിൽ കാലം കടന്നുപോയതോടെ സ്വന്തം സംഭാവനകൾ കൂട്ടിച്ചേർത്തു. ഇങ്ങനെ വിവിധ റീത്തുകൾ സമാരംഭിച്ചു. നാലാം നൂററാണ്ടോടുകൂടെ നാലു റീത്തുകൾ വികാസം പ്രാപിച്ചു: രണ്ടു പൗരസ്ത്യ റീത്തുകൾ (അന്തിയോക്കിയാ, അലക്സാണ്ഡ്റിയാ); രണ്ടു പാശ്ചാത്യ റീത്തുകൾ (ഗള്ളിക്കൻ, റോമൻ).

സിറിയായുടെ തലസ്ഥാനമായിരുന്നു അന്തിയോക്യയാ. അവിടെ ഉത്ഭവിച്ചതാണ് അന്ത്യോക്യൻ റീത്ത്. ഇതിനു പ്രധാനമായി രണ്ടു വിഭാഗങ്ങളുണ്ട്: പാശ്ചാത്യ സുറിയാനിയെന്നും പൗരസ്ത്യ സുറിയാനിയെന്നും. പാശ്ചാത്യ സുറിയാനിയിൽനിന്നു സീറോ മലങ്കര, സീറോ ആൻറിയോക്യൻ (മാരോനൈററ്), ബൈസൻറയിൻ, അർമേനിയൻ, അലക്സാണ്ഡ്റിയൻ റീത്തുകളും പൗരസ്ത്യ സുറിയാനിയിൽനിന്നു നെസ്തോറിയൻ (മോസ്സൂൾ), കൽദായ, സീറോ മലബാർ റീത്തുകളും മുളയെടുത്തു.

റോമിലും സമീപ പ്രദേശങ്ങളിലും റോമൻ റീത്തു പ്രചാരത്തിലിരുന്നു. പാശ്ചാത്യ സഭയിൽ മിക്ക ഘടകങ്ങളും ഈ റീത്തു സ്വീകരിച്ചു.

## 2. വിഭജനം (ടേബിൾ കാണുക)

# വിഭജനം

## (സഭയിലെ റീത്തുകൾ)

- പാശ്ചാത്യം
  - റോമൻ<br>ഭാഷ: ലത്തീൻ
  - ഗള്ളിക്കൻ
    - സെൽററിക്ക്<br>ബ്രിട്ടൻ<br>9-ാം നൂററാണ്ട്<br>സ്കോട്ട്ലൻഡ്<br>11-ാം നൂററാണ്ട്<br>ഇംഗ്ലണ്ട്.<br>അയർലൻഡ്<br>12-ാം നൂററാണ്ട്.<br>ഭാഷ: ലത്തീൻ
    - മൊസറബിക്ക്<br>സ്പെയിൻ<br>4-ാം നൂററാണ്ട്<br>ടൊളേഡോ
    - അംബ്രോസിയൻ<br>മിലാൻ<br>4-ാം നൂററാണ്ട്
- പൗരസ്ത്യം
  - അന്ത്യോക്യൻ (സുറിയാനി)
    - പാശ്ചാത്യ സുറിയാനി
      - അലക്സാണ്ടറിയൻ
        - കോപ്റ്റിക്ക്<br>ഈജിപ്റ്റ്.<br>ഭാഷ: കോപ്റ്റിക്ക്.<br>.. അറബി
        - എത്തിയോപ്യൻ<br>എത്തിയോപ്യാ.<br>ഭാഷ: ഗ്രീക്ക്
      - അന്ത്യോക്യൻ
        - മലങ്കര<br>ഇൻഡ്യാ.<br>ഭാഷ: സുറിയാനി.<br>.. മലയാളം
        - മാറോനീത്താ<br>സിറിയാ.<br>ലബനൻ.<br>ഈജിപ്റ്റ്.<br>ആസ്ട്രേലിയ.<br>അമേരിക്ക.<br>ഭാഷ: സുറിയാനി.<br>.. അറബി
      - അർമേനിയൻ<br>അർമേനിയാ.<br>സിറിയാ.<br>ടർക്കി. ഇറാക്ക്.<br>ഇറാൻ.<br>ഈജിപ്റ്റ്.<br>ലബനൻ.<br>അമേരിക്ക.<br>ഭാഷ: അർമേനിയൻ
      - ബൈസന്റയിൻ
        - അൽബേനിയൻ<br>അൽബേനിയാ.<br>ഭാഷ: ഗ്രീക്ക്.<br>.. അൽബേനിയൻ
        - ബൾഗേറിയൻ<br>ബൾഗേറിയാ.<br>ഭാഷ: സ്ലവോണിക്ക്
        - ജോർജിയൻ<br>റഷ്യ.<br>ഭാഷ: ജോർജിയൻ
        - ഗ്രീക്ക്<br>ഗ്രീസ്.<br>ടർക്കി.<br>അമേരിക്ക.<br>ഭാഷ: ഗ്രീക്ക്
        - ഹംഗേറിയൻ<br>ഹങ്കറി.<br>അമേരിക്ക.<br>ഭാഷ: മാഗിയാർ
        - ഇത്താലോ-അൽബേനിയൻ<br>ഇററലി.<br>അമേരിക്ക.<br>ഭാഷ: ഗ്രീക്ക്.<br>.. ഇററാലിയൻ
        - മെൽക്കൈററ്<br>സിറിയാ.<br>ഈജിപ്റ്റ്.<br>ജോർഡൻ.<br>ഇസ്രായൽ.<br>ലെബനൻ.<br>ആസ്ട്രേലിയ.<br>അമേരിക്ക.<br>ഭാഷ: ഗ്രീക്ക്.<br>.. അറബി
        - റുമേനിയൻ<br>റുമേനിയാ,<br>അമേരിക്ക.<br>ഭാഷ: റുമേനിയൻ
        - റഷ്യൻ<br>റഷ്യാ.<br>പോളണ്ട്,<br>അമേരിക്ക.<br>ഭാഷ: സ്ലവോണിക്ക്
        - റുത്തേനിയൻ<br>ബാൾക്കൻസ്,<br>പോളണ്ട്,<br>ഹങ്കറി.<br>അമേരിക്ക.<br>ഭാഷ: സ്ലവോണിക്ക്
        - യൂഗോസ്ലാവിയൻ<br>യൂഗോസ്ലാവിയ.<br>അമേരിക്ക.<br>ഭാഷ: സ്ലവോണിക്ക്
    - പൗരസ്ത്യ സുറിയാനി
      - കാൽഡിയൻ
        - സിറോ കാൽഡിയൻ<br>സിറിയാ, ഇറാക്ക്,<br>ഇറാൻ. ടർക്കി.<br>ലബനൻ.<br>ഭാഷ: സുറിയാനി.<br>.. അറബി.<br>.. പേഴ്സിയൻ
        - സിറോ മലബാർ<br>ഇൻഡ്യാ.<br>ഭാഷ: സുറിയാനി.<br>.. മലയാളം
      - സിറിയൻ (മൊസൂൾ)<br>സിറിയാ.<br>ലബനൻ. ടർക്കി.<br>ഇറാക്ക്.<br>ആസ്ട്രേലിയാ.<br>അമേരിക്ക.<br>ഭാഷ: സുറിയാനി

# കൽദായ റീത്തു്

തെക്കെ പടിഞ്ഞാറൻ ഏഷ്യയിലെ സംസ്കാരം, എബ്രായ പാരമ്പര്യങ്ങൾ, വേദപുസ്തകത്തിൻെറ പശ്ചാത്തലം തുടങ്ങിയ ഘടകങ്ങളിൽ നിന്നാണു് കൽദായറീത്തു് രൂപം കൊണ്ടതു്. കൽദായനാട്ടു് യൂഫ്രേറ്റസ്സ്, ടൈഗ്രീസ്സ് നദീതടങ്ങളുടെ താഴത്തേ പ്രദേശമായിരുന്നു. ബാബിലോൺ സംസ്കാരത്തിൻെറ കാലം 2800–1750 B. C. കാലഘട്ടമായിരുന്നു. ഈ പുരാതനറീത്തിനു കൽദായ എന്ന പേരു A. D. 15–ാം നൂററാണ്ടു മുതലാണു പ്രാബല്യത്തിൽ വന്നതു്. കത്തോലിക്കാ സഭയുമായി ഐക്യത്തിലിരിക്കുന്ന എല്ലാ പൗരസ്ത്യ സുറിയാനിക്കാരും 17–ാം നൂററാണ്ടിൽ 'കൽദായക്കാർ' എന്നറിയപ്പെട്ടിരുന്നു. ഈ റീത്തിനു പൗരസ്ത്യ സുറിയാനി, മെസൊപ്പൊട്ടേമിയൻ, പേർഷ്യൻ, എദേസ്സൻ എന്ന പേരുകളുമുണ്ടു്.

ബത്ലഹത്തു ഈശോയെ ആരാധിക്കാൻ വന്ന വിജ്ഞാനികൾ കൽദായദേശക്കാരായിരുന്നു. (Archdale, K. A.: The Rites of Eastern Christendom). കൽദായദേശത്തു് ആദ്യമായി സുവിശേഷം പ്രസംഗിച്ചതു യൂദാ തെദേവൂസ്സ് ശ്ലീഹായാണെന്നു പാരമ്പര്യം ഘോഷിക്കുന്നു. മാർതോമ്മാ ശ്ലീഹാ തന്നേയാണു കൽദായയുടേയും അപ്പസ്തോലൻ എന്നൊരഭിപ്രായവും ഇല്ലാതില്ല. A. D. 3–ാം നൂററാണ്ടിൽ സഭ അവിടെ പുഷ്ടി പ്രാപിച്ചിരുന്നു.

സാഫോർ ദ്വിതീയന്റെ കാലത്തു് അവിടെ ഉഗ്രമായ മതപീഡനമുണ്ടായി. 5-ാം നൂററാണ്ടിന്റെ അന്ത്യത്തോടുകൂടെ കൽദായസഭയിൽ വിശ്വാസപരമായ പല അബദ്ധങ്ങളും കടന്നുകൂടി, പ്രധാനമായി നെസ്തോറിയൻ സിദ്ധാന്തം. 16-ാം നൂറ്റാണ്ടിന്റെ മദ്ധ്യത്തോടുകൂടെയാണു തെററുകൾ തിരുത്തുന്നതിലും റോമയോടുള്ള ബന്ധം പുനസ്ഥാപിക്കുന്നതിലും കൽദായസഭയുടെ പരിശ്രമങ്ങൾ ഫലമണിഞ്ഞതു്.

കൽദായ റീത്തിനു സീറോകൽദായ, സീറോമലബാർ എന്നിങ്ങനെ രണ്ടുവിഭാഗങ്ങളുണ്ടു്. ആദ്യത്തേതു് സിറിയ, ഇറാക്കു്, ഇറാൻ, ടർക്കി, ലെബനൻ എന്നീ സ്ഥലങ്ങളിലും രണ്ടാമത്തേതു ഭാരതത്തിലും പ്രചാരത്തിലിരിക്കുന്നു. ഈ രണ്ടു സഭകളുടേയും ആധുനിക സ്ഥിതി ഒന്നു വിലയിരുത്തിയാൽ കേരളസഭയുടെ പുരോഗതി സ്വയം സംസാരിക്കും.

## ആധുനികസ്ഥിതി

1970-ൽ

| കൽദായ സഭ | | സീറോമലബാർ സഭ | |
|---|---|---|---|
| രൂപതകൾ: | 12 | രൂപതകൾ: | 12 |
| മെത്രാന്മാർ: | 13 | മെത്രാന്മാർ: | 8 |
| ഇടവകപ്പള്ളികൾ: | 89 | ഇടവകപ്പള്ളികൾ: | 856 |
| വൈദികർ: | 115 | വൈദികർ: | 2036 |
| കന്യാസ്ത്രീകൾ: | 115 | കന്യാസ്ത്രീകൾ: | 11940 |
| വിദ്യാ. സ്ഥാപനങ്ങൾ: | 22 | വിദ്യാ. സ്ഥാപനങ്ങൾ: | 1121 |
| സാമൂഹ്യസേവാ ,, | 6 | സാമൂഹ്യസേവാ ,, | 277 |
| കത്തോലിക്കർ: | 1,71,225 | കത്തോലിക്കർ: | 19,20,564 |

1970-ൽ വത്തിക്കാൻ പ്രസിദ്ധീകരിച്ച Annuario Pontificio.

## ദൈവാലയം

മദ്ബഹാ, കെസ്ത്രോമ്മ, ഹൈക്കലാ എന്നു മൂന്നു ഭാഗങ്ങളാണു കൽദായപ്പള്ളികൾക്കുള്ളത്. മദ്ബഹാ യുടെ ഇരുവശങ്ങളിലുമായി സങ്കീർത്തിയും മാമ്മോദീസാ ത്തൊട്ടിയും സ്ഥിതിചെയ്യുന്നു. പാട്ടുകാർക്കു നില്ക്കാനുള്ള സ്ഥലമാണു കെസ്ത്രോമ്മ. ഹയ്ക്കലാ (പള്ളിയകം) യുടെ മദ്ധ്യത്തിൽ ''ബേമ്മാ'' എന്ന പേരുള്ള ഉയന്ന ഒരു പീഠം മുമ്പുണ്ടായിരുന്നു. ബേമ്മയ്ക്കു പ്രസംഗസ്ഥലം, സിംഹാസനം എന്നൊക്കെ അത്ഥമുണ്ട്. ഹൈക്കലായുടെ കിഴക്കുഭാഗം പുരുഷന്മാക്കും പടിഞ്ഞാറുഭാഗം സ്ത്രീകൾക്കും സജ്ജീകരിച്ചിരുന്നു. ദേവാലയത്തിന്റെ ദർശനം എപ്പോഴും പടിഞ്ഞാറു ദിക്കിലേയ്ക്കാണ്. സ്ത്രീകൾക്കും പുരുഷന്മാക്കും ദേവാലയത്തിൽ പ്രവേശിക്കുന്നതിനു പ്രത്യേക വാതിലുക ളുണ്ട്.

## ദിവ്യബലി

ബലിയർപ്പണത്തിനു പുളിച്ചമാവിന്റെ അപ്പം ഉപ യോഗിക്കുന്നു. വീഞ്ഞിന്റെ ദൗർലഭ്യം നിമിത്തം വീഞ്ഞും വെള്ളവും തുല്യ അളവിൽ ഉപയോഗിക്കാൻ അനുവാദ മുണ്ട്.

## അനാഫൊറ

ഇതൊരു ഗ്രീക്കുപദമാണ്. പകരം നില്ക്കുന്നതു്, ആവത്തനം, സമർപ്പണം എന്നു തുടങ്ങിയ അത്ഥങ്ങളുണ്ട്. കുബ്ബാനയിലെ ബലിയർപ്പണഭാഗം എന്നാണ് ഈ വാക്കിനു ആരാധനക്രമത്തിലത്ഥം. ലത്തീൻ കുബ്ബാന

യിലെ Preface, Canon എന്നീ ഭാഗങ്ങളാണ പൗരസ്ത്യ റീത്തിൽ അനാഫൊറ എന്നു പറയുക. പരിശുദ്ധൻ എന്നാവർത്തിക്കുന്ന കൃതജ്ഞതാപ്രാർത്ഥനയാണ് Preface. അവിടം മുതൽ സ്വർഗ്ഗസ്ഥനായ പിതാവേ എന്ന പ്രാർത്ഥനവരെയുള്ള ഭാഗം **Canon** എന്നു പറയുന്നു.

കൽദായ റീത്തിൽ മൂന്നു അനാഫൊറകൾ (അർപ്പണ ക്രമങ്ങൾ) പ്രയോഗത്തിലുണ്ട്. കത്തോലിക്കർക്കും അകത്തോലിക്കർക്കും അവ പൊതുവാണ്. പേർഷ്യയുടെ അപ്പസ്തോലനായ വി. ആദായിയുടേയും അദ്ദേഹത്തിൻെറ ശിഷ്യനായ മാറിയുടേയും അനാഫൊറയാണ ഏററം പ്രചാരത്തിലുള്ളതു്. ഇതിനു ശ്ലീഹന്മാരുടെ അനാഫൊറ എന്നു പറയും. വലിയ ശനിയാഴ്ചമുതൽ ആഗമനകാലം വരെയും ആണ്ടുവട്ടത്തിലെ എല്ലാ സാധാരണ കുർബ്ബാനകളിലും ഇതുപയോഗിക്കുന്നു. മോപ്സുവേഷ്യയിലെ തിയോദോറിൻെറ അനാഫൊറയാണടുത്തതു്. ആഗമന കാലംമുതൽ ഓശാനവരെയാണിതിൻെറ കാലം. മൂന്നാമത്തേതു നെസ്തോറിയസിൻേറതു്. ദനഹാ, വി. യോഹന്നാൻ സ്നാപകൻെറ ഓർമ്മ, മൂന്നു നോമ്പ്, പെസഹാ എന്നീ ദിനങ്ങളിലാണ് ഈ ക്രമം. (Archdale A. King.)

## കൽദായക്കുർബ്ബാനയുടെ വിവിധ ഭാഗങ്ങൾ

പ്രാരംഭം, സ്നാപനാർത്ഥികളുടെ ബലി, വിശ്വാസികളുടെ ബലി എന്നിങ്ങനെ മൂന്നു ഭാഗങ്ങൾ.

### 1. പ്രാരംഭം

**Enarxis** അൾത്താരയുടെ താഴത്തെ പടവിയിൽ നിന്നുകൊണ്ടു് ചൊല്ലുന്ന പ്രാരംഭപ്രാർത്ഥനകളാണിതു്. അത്യുന്നതങ്ങളിൽ ദൈവത്തിനു സ്തുതി, സ്വർഗ്ഗസ്ഥനായ

പിതാവേ, സ്ലോസാ (പ്രാർത്ഥന), സങ്കീർത്തനങ്ങൾ, 14, 150, 116. തുടന്നു് അപ്പവും വീഞ്ഞും ക്രമപ്പെടുത്തി അൾത്താര ധൂപിക്കുന്നു.

2 സ്ലാപനാർത്ഥികളുടെ ബലി.

ത്രൈശുദ്ധ കീർത്തനം, ലേഖനം, സുവിശേഷം, കാറോസൂസാ, (ആവർത്തന യാചനാപ്രാർത്ഥന) കൈവയ്പ്പു പ്രാർത്ഥന, സ്ലാപനാർത്ഥികളെ പിരിച്ചുവിടൽ: ഇവയാണു സ്ലാപനാർത്ഥികളുടെ ബലി. വിശ്വാസപരമായ പ്രബോധനവും ദൈവവചനത്തിന്റെ സ്വാധീനവുമാണു് ഈ ഭാഗത്തിന്റെ ഉദ്ദേശം. കാറോസൂസയുടെ സമയത്തു കാർമ്മികൻ ബേസ്ഗസ്സാ (ചെറിയ പീഠം) യിൽ കാസയും പീലാസയും ധൂപിക്കുന്നു. ബേസ്ഗസ്സാ എന്നു പറഞ്ഞാൽ നിക്ഷേപസ്ഥലം എന്നാണു് അർത്ഥം. (Raes Alphonsus S. J.: Introductio in Liturgium Orientalem).

3. വിശ്വാസികളുടെ ബലി; കാഴ്ചവയ്പ്പ്

കാർമ്മികൻ കൈകൾ കഴുകി ബലിവസ്തുക്കൾ സമർപ്പിക്കുന്നു. തുടർന്നു് അനുസ്മരണാപ്രാർത്ഥന. അനന്തരം കാർമ്മികൻ മദ്ബഹാ (വിശുദ്ധസ്ഥലം) യുടെ വാതില്ക്കൽ ചെന്നുനിന്നു വിശ്വാസപ്രമാണം ആരംഭിക്കുന്നു. മൂന്നു പ്രാവശ്യം ആചാരം ചെയ്തശേഷം അൾത്താരയെ സമീപിച്ചു നടുവിലും രണ്ടറ്റത്തും മുത്തുന്നു. ബലിയർപ്പണത്തിനു യോഗ്യതയുള്ളായി പ്രാർത്ഥിക്കുകയാണു പിന്നെ.

അനാഫൊറ

അടുത്തതായി അനാഫൊറയാണു്. രണ്ടു തരം പ്രർത്ഥനകളാണിതിലുള്ളതു്. 1. ഗ്ഹന്താ (പ്രണാമപ്രാർത്ഥന) 2. കൂശാപ്പാ. (മുദ്ദസ്വരപ്രാർത്ഥന). നാലു ഗ്ഹന്താ വൃത്തങ്ങളുണ്ടു് ആകെ.

ആദ്യത്തെ ഗ്ഹാന്താ കഴിഞ്ഞു കാമ്മികൻ സമാധാനം ആശംസിക്കുന്നു. അൾത്താരധൂപിക്കുകയാണു തുടന്നു്. രണ്ടാമത്തെ ഗ്ഹാന്താ മരിച്ചവക്കും ജീവിച്ചിരിക്കുന്നവക്കും വേണ്ടിയുള്ള മദ്ധ്യസ്ഥ പ്രാത്ഥനയാണു്. പരിശുദ്ധൻ പരിശുദ്ധൻ പരിശുദ്ധൻ എന്ന പ്രകീത്തനം ഇതിൻെറ അന്ത്യത്തിലാണു വരുക. മൂന്നാമത്തെ ഗ്ഹാന്തായുടെ അവസാനം കൂദാശാസ്ഥാപന വിവരണവും കൂദാശവചനങ്ങളും ചൊല്ലുന്നു. അപ്പവും വീഞ്ഞും കൂദാശ ചെയ്തശേഷം ഉയത്തുന്നില്ല. കല്പനാനുസ്മരണപ്രാത്ഥനയാണു് പിന്നെ. മദ്ധ്യസ്ഥ പ്രാത്ഥനയ്ക്കുശേഷം നാലാമത്തെ ഗ്ഹാന്താ ആരംഭിക്കുന്നു. പരിശുദ്ധാത്മാവിൻെറ വരവിനായുള്ള പ്രാത്ഥന (Epiclesis) യോടെ അനാഫൊറ സമാപിക്കുന്നു.

**വിഭജനം**

പരിശുദ്ധാത്മാവിനോടുള്ള പ്രാർത്ഥനകഴിഞ്ഞു പുരോഹിതൻ 50, 123 എന്നീ സങ്കീത്തനങ്ങൾ ചൊല്ലുന്നു. തുടന്നു കൈകൾ വിരിച്ചുപിടിച്ചുകൊണ്ടുള്ള മദ്ധ്യസ്ഥ പ്രാർത്ഥനയാണു്. അതു കഴിയുമ്പോൾ മദ്ബഹാ വിരിയിട്ടു മറയ്ക്കുന്നു. കാമ്മികൻ അധരങ്ങൾ സ്പർശിക്കാതെ തിരുവോസ്തി ചുംബിക്കുന്നു. അനന്തരം തിരുവോസ്തി രണ്ടായി വിഭജിച്ചു് ഒരുഭാഗം തിരുരക്തത്തിൽ മുക്കി മറേറഭാഗത്തിൽ കുരിശു വരയ്ക്കുന്നു. അടുത്തതായി കാസാ ഇരുകരങ്ങൾകൊണ്ടും ഉയത്തുന്നു. അപ്പോൾ മദ്ബഹായുടെ വിരിയുടെ അനാച്ഛാദനമാണു്. പിന്നീടു പുരോഹിതൻ കൈകൾ വിരിച്ചുപിടിച്ചു പ്രാർത്ഥിക്കുന്നു.

**പ. കർബ്ബാന സ്ഥീകരണം**

പരിശുദ്ധകുർബ്ബാന സ്വീകരണത്തിനൊരുക്കമായ പ്രാർത്ഥന സഹായി ചൊല്ലുന്നു. തുടന്നു പുരോഹിതൻ

സ്വർഗ്ഗസ്ഥനായ പിതാവേ എന്ന പ്രാർത്ഥന ഉച്ചത്തിൽ ആരംഭിക്കുകയായി. ജനങ്ങൾ അതു പൂർത്തിയാക്കുന്നു. കാർമ്മികൻ കുർബ്ബാനസ്വീകരണത്തിനുള്ള പ്രാർത്ഥനകൾ ചൊല്ലി ഇരുസാദൃശ്യങ്ങളിലും വി. കുർബ്ബാന സ്വീകരിക്കുകയാണടുത്തതായി. അനന്തരം മദ്ബഹായുടെ വാതിൽക്കൽവന്നു ജനങ്ങൾക്കു് ഒരു സാദൃശ്യത്തിൽ വി. കുർബ്ബാന നല്കുന്നു. കാർമ്മികൻ പിന്നെ രണ്ടു കൃതജ്ഞതാപ്രാർത്ഥനകൾ ചൊല്ലുന്നുണ്ടു്. തുടർന്നു കാർമ്മികനും ജനങ്ങളും ഒന്നിച്ചു സ്വർഗ്ഗസ്ഥനായ പിതാവേ എന്ന പ്രാർത്ഥന ചൊല്ലുന്നു. അവസാന പ്രാർത്ഥനയ്ക്കുശേഷം പുരോഹിതൻ ജനങ്ങളെ ആശീർവദിക്കുന്നതോടുകൂടെ ബലി സമാപിക്കുന്നു.

## മാമ്മോദീസാ

അത്യുന്നതങ്ങളിൽ ദൈവത്തിനു സ്തുതി, സ്വർഗ്ഗസ്ഥനായ പിതാവേ, സങ്കീർത്തനങ്ങൾ, ശിശുവിൻെറ തലയിൽ കുരിശടയാളം വരയ്ക്കൽ, മാമ്മോദീസാത്തൊട്ടിയുടെ സമീപം സുവിശേഷം വായന, കാറോസൂസാ, കൈവയ്പിനായുള്ള പ്രാർത്ഥന, വിശ്വാസപ്രമാണം, തൈലവും എണ്ണയും കൂട്ടിക്കലർത്തൽ, കർത്തൃപ്രാർത്ഥന, വെള്ളം വെഞ്ചരിപ്പു്, വെഞ്ചരിച്ച ജലത്തിൽ തൈലം കലർത്തൽ, ശിശുവിൻെറ ശരീരം മുഴുവൻ തൈലാഭിഷേകം, മൂന്നു പ്രാവശ്യം ശിശുവിനെ ജലത്തിൽ മുക്കൽ, കാർമ്മികൻെറ കൈവയ്പ്പു് ഇവയാണു ചടങ്ങുകൾ.

## സ്ഥൈര്യലേപനം

മാമ്മോദീസയോടുകൂടെത്തന്നെ വൈദികൻ നൽകുന്നു. പ്രാർത്ഥനകൾ ചൊല്ലി ശിശുവിൻെറ നെററിയിൽ കുരിശു വരയ്ക്കുന്നു.

## വി. കർബ്ബാന സ്വീകരണം

പുരാതനസഭയിൽ വി. കർബാന വീട്ടിലേക്കു കൊടുത്തയച്ചിരുന്നു. രണ്ടു സാദൃശ്യങ്ങളിലും വി. കർബാന നൽകുന്നു, എപ്പോഴും നിർബന്ധമായല്ലെങ്കിലും.

## കുമ്പസാരം

അത്യുന്നതങ്ങളിൽ ദൈവത്തിനു സ്തുതി, സ്വർഗ്ഗസ്ഥനായ പിതാവേ, ആശീർവാദം, പാപപൊച്ചാരണം, പാപമോചനം.

## രോഗീലേപനം

ആദ്യകാലത്തു് ഏഴു വൈദികർ സംബന്ധിച്ചിരുന്നു കുദാശയുടെ പരികർമ്മത്തിനു്.

## തിരുപ്പട്ടം

കാറോയ (വായനക്കാരൻ) ഹെമ്'പദ്'യാക്കനാ (അഞ്ചാം പട്ടക്കാരൻ), മ്'ശമ്'ശാന (ശുശ്രൂഷി : ആറാം പട്ടക്കാരൻ) കശീശാ (പുരോഹിതൻ) മെത്രാൻ (പ്രധാന പുരോഹിതൻ) എന്നഞ്ചു പൗരോഹിത്യപദവികൾ.

## വിവാഹം

ഒത്തുകല്യാണം, വിവാഹാശീർവാദം, കിരീടധാരണം എന്ന മൂന്നു ചടങ്ങുകൾ. ഒത്തുകല്യാണത്തിനു വധുവിന്റെ വീട്ടിൽവച്ചു് പിതാക്കന്മാർ കൈപിടിച്ചു് ഉടമ്പടി നടത്തുന്നു. സ്ത്രീധനം മുതലായവ നിശ്ചയിച്ചിരുന്ന അവസരമായിരുന്നു അതു്.

## കാനോനാ നമസ്'കാരം

കൽദായരുടെ ഇടയിൽ കാനോനനമസ്'കാരത്തിനു് അതുല്യമായ സ്ഥാനമുണ്ടായിരുന്നു. വി. എപ്രേം, സൈമൺ

ബർസാവാ മുതലായവരാണ കാനോനനമസ്കാര രചന യിൽ വലിയ സംഭാവനകൾ നൽകിയവർ. ദിവസത്തെ റംശാ (സായാഹ്നം) ലെലിയാ (നിശാ) സപ്രാ (ഉഷസ്സ്) എന്നു മൂന്നായി വിഭജിച്ചിരിക്കുന്നു.

A. D. 410-ൽ കാനോനനമസ്കാരം കൽദായ നാട്ടിൽ ക്രമീകൃതമായ വിധത്തിൽ രൂപം പ്രാപിച്ചു. 7-ാം നൂററാണ്ടോടുകൂടെ ആരാധനക്രമം വത്സരത്തിലെ ഒൻപതു കാലങ്ങൾ കാനോനനമസ്കാരത്തിനുമുണ്ടായി: സൂവാറ, ദനഹാ, നോമ്പ്, ക്യംതാ, ശ്ലീഹാ, കയ്ത്താ, ഏലിയാ, സ്ലീവാ, കൂദാശാ. ഇത്ര വിപുലവും അർത്ഥസമ്പുഷ്ടവുമായ പ്രാർത്ഥനകൾ മറെറങ്ങുമില്ലെന്നു പറയാം.

## ഗാനങ്ങൾ

ഗാനരൂപം പൗരസ്ത്യറീത്തുകളുടെ പ്രത്യേകതയാണ്. കൽദായയിൽ രണ്ടു ഗായകസംഘങ്ങളുണ്ട്. 1. അഞ്ചും ആറും പട്ടക്കാർ നേതൃത്വം നൽകുന്നതു്. 2. വിശ്വാസികൾ നേതൃത്വം നൽകുന്നതു്. വി. എഫ്റേം രചിച്ച ഗാന ങ്ങൾക്കു അസാധാരണ വൈശിഷ്ട്യം കാണാം.

## ഭാഷ

സുറിയാനി. മൂപ്പിളു ലക്ഷത്തിൽപരം ക്രൈസ്തവരുടെ ആരാധന ഭാഷയാണ് സുറിയാനി. A. D. 5-ാം നൂററാണ്ടു വരെ "എസ്ത്രാംഗല" എന്ന ലിപി അറമായർ ഉപയോഗി ച്ചിരുന്നു. എഴുതുന്നതിനുള്ള സൗകര്യത്തിനുവേണ്ടി ഈ ലിപി പില്ക്കാലത്തു പരിഷ്കരിക്കപ്പെട്ടു, ഇതാണ പൗരസ്ത്യ സുറിയാനി അല്ലെങ്കിൽ കൽദായലിപി. എട്ടാം നൂററാ ണ്ടിൽ അക്ഷരമാല വീണ്ടും പരിഷ്കരിക്കപ്പെട്ടു.

മലയാളം : മുപ്പതു ലക്ഷം ക്രൈസ്തവർ ഇന്നു മലയാളം ആരാധനാഭാഷയായുപയോഗിക്കുന്നു. 1962 ജൂലൈ മൂന്നാം തീയതിയാണു സീറോ മലബാർ റീത്തിൽ മലയാളം ആരാധനാഭാഷയായതു്.

മലയാളഭാഷയ്ക്കു ആരാധനക്രമത്തിൽ ആദ്യമായി സ്ഥാനം നല്കിയതു് നമ്മുടെ അകത്തോലിക്കാ സഹോദരങ്ങളാണു്. 1836-മുതൽ മാർത്തോമ്മാ സുറിയാനിസഭ മലയാളത്തിൽ ദിവ്യബലിയർപ്പിച്ചിരുന്നു. 1829-ൽ C. M. S. വിഭാഗത്തിലെ ബെഞ്ചമിൻ ബെയിലി മലയാളത്തിലേയ്ക്കു ബൈബിൾ വിവർത്തനം ചെയ്തു. മുക്കാൽ നൂററാണ്ടു കടന്നുപോയശേഷമാണു കത്തോലിക്കർ ഈ രംഗത്തു വന്നതു്.

## തിരുവസ്ത്രങ്ങൾ

റോമയിലെ ജനങ്ങളുടെ സാധാരണ വസ്ത്രങ്ങളാണു് ആദ്യകാലങ്ങളിൽ ദിവ്യബലിക്കു വൈദികരുപയോഗിച്ചിരുന്നതു്. അവ മാററമില്ലാതെ ആരാധനക്രമത്തിൽ തുടർന്നു വന്നു. അവയാണു് തിരുവസ്ത്രങ്ങൾ.

റോമൻ ജനത സ്ത്രീ പുരുഷഭേദമെന്യേ പാദംവരെ എത്തുന്ന നീണ്ട ഉടുപ്പുകൾ ധരിച്ചിരുന്നു. പുറത്തുപോകുമ്പോൾ ഒരു പുറം കുപ്പായം കൂടെ ധരിക്കുമായിരുന്നു മാന്യന്മാർ. നീണ്ട അങ്കിയെ ആൾവയെന്നും പുറംകുപ്പായത്തെ പെനുലാ (കാപ്പ) എന്നും വിളിച്ചു. എട്ടാം നൂററാണ്ടിൽ പുറംകുപ്പായം വെട്ടിച്ചുരുക്കിത്തുടങ്ങി. ചിത്രപ്പണികളും തുന്നൽ വേലകളും കൂട്ടിച്ചേർത്തു. പതിനൊന്നാം നൂററാണ്ടിൽ യൂറോപ്പിൽ ഗോത്തിക്കു് രീതി പ്രചാരത്തിലെത്തി.

9

# സീറോമലബാർ റീത്ത്

A. D. 52-ൽ കൊടുങ്ങല്ലൂരിൽ വന്ന മാർത്തോമ്മാശ്ലീഹായാണു കേരളസഭയുടെ സ്ഥാപകൻ. കൊടുങ്ങല്ലൂർ, പാലയൂർ, പറവൂർ, കോക്കമംഗലം, കൊല്ലം, നിരണം, നിലയ്ക്കൽ എന്നിവിടങ്ങളിൽ അദ്ദേഹം സുവിശേഷം പ്രസംഗിക്കുകയും പള്ളികൾ (കുരിശുകൾ) സ്ഥാപിക്കുകയും ചെയ്തു. മാർത്തോമ്മാ A. D. 72-ജൂലൈ 3-ാം തീയതി മൈലാപ്പൂരിലെ ചിന്നമലയിൽ രക്തസാക്ഷി മുടിചൂടി.

മാർത്തോമ്മാശ്ലീഹായാണു കേരള സഭാ സ്ഥാപകൻ എന്നു വ്യക്തമാണ്. ഭാരതത്തിൽ പോർട്ടുഗീസുകാരുടെ വരവുവരെയുള്ള കാലത്തിനിടയ്ക്കുനിന്നു ലഭിക്കുന്ന അനേകം സാക്ഷ്യങ്ങൾ പ്രസക്തമാണ്. ചിലതു് ചുവടെ ചേർക്കുന്നു. 1. മാർത്തോമ്മാ ക്രിസ്ത്യാനികളുടെ സുദൃഢമായ പാരമ്പര്യം, ദേവാലയങ്ങൾ, തിരുനാളുകൾ. 2. മൈലാപ്പൂർ ശവകുടീരത്തിലെ ഇഷ്ടികകൾ. അവ അരിക്കാമേട്ട് (മൈലാപ്പൂരിൽ നിന്നു് 150 കിലോമീററർ അകലെ പോണ്ടിച്ചേരിയിൽ) എന്ന സ്ഥലത്തു നിർമ്മിക്കപ്പെട്ടു. വലിപ്പം 15.5 × 8 × 3 ഇഞ്ച്. അവിടെ 1945-ൽ ഖനനം ചെയ്തു ഒരു പുരാതന റോമൻ കച്ചവടകേന്ദ്രം കണ്ടെത്തി. A. D. 50-നടുത്തുണ്ടാക്കിയ ഇഷ്ടികകൊണ്ടാണ് പ്രസ്തുത വാണിജ്യകേന്ദ്രം പണിതിരിക്കുന്നതു്. അതേതരം ഇഷ്ടികയാണു മാർത്തോമ്മായുടെ ശവകുടീരത്തിനുമുള്ളതു്.

(1946: Indian Archeology Department) 3. A. D. 190–ൽ പന്തേനൂസ് അലക്സാണ്ട്റിയായിൽ നിന്നു ക്രൈസ്തവരെ സഹായിക്കുന്നതിനു കേരളത്തിൽ വന്നു. 4. A. D. രണ്ടും മൂന്നും നൂററാണ്ടുകൾക്കിടയ്ക്കു് എഴുതപ്പെട്ട Acts of Judas Thomas എന്ന ഗ്രന്ഥത്തിൽ പറയുന്ന Gondaphores, God എന്ന നാമങ്ങൾ പുരാതന നാണയങ്ങളിൽ പത്തൊൻപതാം നൂററാണ്ടിൽ കണ്ടെത്തി. 5. നാലാം നൂററാണ്ടിൽ ജീവിച്ചിരുന്ന വി. എഫ്രേം, ഗ്രിഗരി, അംബ്രോസ്, ജെറോം മുതലായവരുടെ ഗ്രന്ഥങ്ങളിലും പുരാതന സഭാ പഞ്ചാംഗങ്ങളിലും രക്തസാക്ഷിചരിത്രങ്ങളിലും നിന്നുള്ള സാക്ഷ്യം. 6. A. D. 325–ൽ നിഖ്യാ സൂനഹദോസിൽ ഇൻഡ്യയുടെ മെത്രാപ്പോലീത്ത മാർ യോഹന്നാൻ സംബന്ധിച്ചു. 7. A. D. 520–525 കോസ്മോസ് ഇൻഡിക്കോപ്ലൂസ്റ്റസ് (Cosmos Indicopleustes) രചിച്ച (Topographia Christiana) "ക്രൈസ്തവ നാട്ടുകളുടെ വിവരണം" എന്ന ഗ്രന്ഥത്തിൽ "കുരുമുളകു കേന്ദ്രമായ" മാലേ (Malabar)-യിലെ കല്യാണ (കൊല്ലം) യിൽ ക്രൈസ്തവരെ കണ്ടെന്നും അവിടെ പേർഷ്യയിൽനിന്നു വന്ന മെത്രാൻെറ ആസ്ഥാനമുണ്ടെന്നും രേഖപ്പെടുത്തിയിരിക്കുന്നു. 8. A. D. 590–ൽ ഫ്രാങ്കുവംശജനായ തിയോദോർ സന്യാസി മൈലാപ്പൂർ – മാർത്തോമ്മാ ശ്ലീഹായുടെ ശവകുടീരം സന്ദർശിച്ചു. 9. A. D. 883–ൽ ഇംഗ്ലണ്ടിലെ ആൽഫ്രഡ് രാജാവ് മൈലാപ്പൂരിലേയ്ക്കു കാഴ്ചകളുമായി ദൂതന്മാരെ അയച്ചു. 10. മാർകോപോളോ എന്ന ഇററാലിയൻ സഞ്ചാരി 1295–ൽ മൈലാപ്പൂരിലെത്തി മാർത്തോമ്മായുടെ ശവകുടീരം വണങ്ങി. 11. 1324–ൽ ഇററാലിയൻ ഫ്റാൻസിസ്കൻ വന്ദ്യ ഓഡെറിക്കും 1340–ൽ അറേബ്യക്കാരനായ അമീറും 1425–ൽ നിക്കോളാസ് ദെ കോൺടി എന്ന ഇററാലിയൻ കച്ചവടക്കാരനും മാർതോമ്മായുടെ മൈലാ

പ്പൂരിലുള്ള ശവകടീരത്തിൽ ആദരാഞ്ജലികളർപ്പിച്ചു.
12. കേരളത്തിലെ പുരാതന ഗാനങ്ങൾ നല്കുന്ന വിവരണങ്ങൾ.

മാർത്തോമ്മായുടെ മരണശേഷം അദ്ദേഹം നിയോഗിച്ചിരുന്ന നാട്ടുകാരായ വൈദികരാണ് കേരളസഭയിൽ പൗരോഹിത്യശുശ്രൂഷ നിർവഹിച്ചിരുന്നത്. അന്നത്തെ ആരാധനക്രമത്തെ സംബന്ധിച്ച് വ്യക്തമായ അറിവുകൾ നമുക്കിന്നില്ല.

കേരളത്തിനു പൗരസ്ത്യ രാജ്യങ്ങളുമായി അക്കാലത്തു ധാരാളം സമ്പർക്കങ്ങളുണ്ടായിരുന്നു. വ്യാപാര ബന്ധങ്ങൾ ഒരു പ്രധാനകാരണമായിക്കരുതാം. A. D. 345–ൽ ക്നായി തൊമ്മൻെറ നേതൃത്വത്തിൽ പേർഷ്യയിൽ നിന്നു കേരളത്തിലേയ്ക്കു വലിയതോതിൽ കുടിയേററമുണ്ടായി. പേർഷ്യൻ സഭയ്ക്കു ആ നാൾ മുതലെങ്കിലും കേരളസഭയുമായി ബന്ധമുണ്ടായിരുന്നു. അന്നു കേരളത്തിൽ ആരാധനക്രമ ഭാഷയായിരുന്നതു കൽദായ സുറിയാനിയാണ്. കൽദായ സുറിയാനിയാവട്ടേ അറമായയുടെ ശ്രേഷ്ഠരൂപമായിരുന്നു. (Classical form). മദ്ധ്യപൗരസ്ത്യദേശത്തു ഇതേ ഭാഷയാണു പ്രയോഗത്തിലിരുന്നത്. A. D. 410–ൽ സെലൂഷ്യൻ സൂനഹദോസ് അതിൻെറ കീഴിലുള്ള സഭാഘടകങ്ങളെല്ലാം കൽദായ ആരാധനക്രമം പാലിക്കണമെന്നു നിർദ്ദേശിച്ചു. A. D. 5–ാം നൂററാണ്ടുത്ത കാലം മുതൽ സെലൂഷ്യൻ സഭയുടെ ആരാധനക്രമം കേരളത്തിൽ പരക്കെ അംഗീകരിക്കപ്പെട്ടു. കൽദായ മെത്രാന്മാർ കേരളത്തിൽ ഭരണം നടത്തിവന്നിരുന്നു.

ആറാം നൂററാണ്ടിൽ സെലൂഷ്യൻ കാതോലിക്കോസു നെസ്തോറിയനായി. എങ്കിലും പേർഷ്യാ മെത്രാപ്പോ

ലീത്ത നെസ്തോറിയൻ പഠനങ്ങൾ സ്വീകരിച്ചില്ല. മാത്രമല്ല അദ്ദേഹം കാതോലിക്കോസിനോടുള്ള ബന്ധംവിടർത്തി. തന്മൂലം പൗരസ്ത്യ സഭയെ മിക്കവാറും ആവരണം ചെയ്ത നെസ്തോറിയൻ പ്രസ്ഥാനം കേരളസഭയുടെ തേജസ്സിനെ മറയ്ക്കാനിടവന്നില്ല.

എട്ടാം നൂററാണ്ടിൽ സെലൂഷ്യൻ പാത്രിയക്കീസ്, തിമോത്തിയോസ് ഒന്നാമൻ, ഭാരതസഭയെ പേർഷ്യൻ സഭയിൽനിന്നു വിടർത്തി നേരിട്ടുള്ള ഭരണത്തിലാക്കി. എങ്കിലും കേരളസഭയിൽ മാർപാപ്പായുടെ പരമാധികാരം എന്നും അംഗീകരിക്കപ്പെട്ടിരുന്നു. 1122–ൽ ഇൻഡ്യയുടെ മെത്രാപ്പോലീത്തയായിരുന്ന മാർ യോഹന്നാനെ റോമയിൽ വച്ച് മാപ്പാപ്പാ കലിക്സ്ററസ് രണ്ടാമൻ പാത്രിയാക്കീസായി വാഴിച്ചു. ഈ സംഭവം മാപ്പാപ്പയുടെ പരമാധികാരത്തിന്റെ സുഷ്ടമായ ഒരു തെളിവായെടുക്കാം. ( **Raulin: Historia Ecclesiae** )

A. D. 1301 – ൽ കൊടുങ്ങല്ലൂരിൽ ഭാരതീയനായ ഡീക്കൻ സക്കറിയാസ് സുറിയാനിയിൽ എഴുതിയ രേഖ ( **Syriac Codex–22** ) വളരെ പ്രാധാന്യമുള്ള ഒന്നാണ്. അതിൽനിന്നു് അക്കാലത്തു കേരളത്തിലുപയോഗത്തിലിരുന്നതു കൽദായ സുറിയാനി ( **Eastern Syriac** ) ആണെന്നു തെളിയുന്നുണ്ട്.

പോർട്ടുഗീസുകാരുടെ വരവുവരെ ഇതായിരുന്നു സാഹചര്യം. സെലൂഷ്യൻ സഭയുടെ ആദ്ധ്യാത്മിക നേതൃത്വം കേരളസഭ സ്വീകരിച്ചെങ്കിലും സ്വന്തം സ്വാതന്ത്ര്യവും വ്യക്തിത്വവും അമൂല്യനിധികളായി കാത്തു സൂക്ഷിച്ചു വന്നു അവർ. ദേശീയാചാരങ്ങളെ ക്രൈസ്തവമാക്കി രൂപപ്പെടുത്തുന്നതിൽ കേരളസഭയുടെ തന്മയത്വം പ്രകാശമാന

മായി. സെല്യഷ്യൻ സഭയാവട്ടെ സാമൂഹ്യാചാരങ്ങളിൽ കൈവയ്ക്കാൻ തുനിഞ്ഞില്ല. ആരാധനക്രമത്തിലെ ബലപ്രയോഗങ്ങൾക്കും അതു മുതിന്നില്ല. സെല്യഷ്യൻറീത്തു സ്വീകരിച്ച കേരളസഭയുടെ ആരാധനക്രമത്തിൽ പേഷ്യൻ സവിശേഷതകൾ കാണാമായിരുന്നു. (ഫാ. പ്ലാസിഡ്: നമ്മുടെ റീത്തു്).

കേരളത്തിലെ മെത്രാന്മാരാണ് ഇൻഡ്യയിൽ മുഴുവൻ അധികാരമേററിരുന്നതു്. കേരളീയനായ പറമ്പിൽ ചാണ്ടി മെത്രാൻ (1663–1687) ഇൻഡ്യയുടെ മുഴുവൻ മെത്രാപ്പോലീത്താ എന്നാണു രേഖപ്പെടുത്തിയിരിക്കുന്നതു്, സ്ഥാനം കുറിക്കുന്നതിനു്. 1301–ലെ Syriac Codex 22–ൽ കേരളത്തിലെ മെത്രാനെ "മാർ തോമ്മായുടെ സിംഹാസനത്തിന്റേയും ഭാരതസഭ മുഴുവന്റേയും മെത്രാപ്പോലീത്താ" എന്നാണു വിശേഷിപ്പിച്ചിരിക്കുക.

## ലത്തീൻഭരണം

16–ാം നൂററാണ്ടിൽ പോർട്ടുഗീസുകാരുടെ സമീപനരീതി കേരളസഭയ്ക്കു് അരോചകമായിത്തുടങ്ങി. സഭയുടെമേൽ പട്ടാളച്ചിട്ടയും വൈദേശികരീതികളും അടിച്ചേല്പിക്കുന്നതിനവരുദ്യമിച്ചു. സംഘർഷത്തിനും സംഘട്ടനത്തിനും കാരണമിതാണ്. ഉദയംപേരൂർ സൂനഹദോസിന്റെ (1599) രേഖകളും നിയമങ്ങളും പ്രസ്തുത അടിച്ചേല്പിക്കലിന്റെ നിദർശനങ്ങളത്രേ. ഈ ബലപ്രയോഗത്തിന്റെ അമർഷം രൂപം പൂണ്ടതാണു് 1653–ലെ കൂനൻകുരിശു സത്യം.

കൂനൻകുരിശു സത്യത്തിനുശേഷം ഈശോസഭക്കാരല്ലാത്ത മെത്രാന്മാരെ നൽകണമെന്നു കേരളസഭ ആവർത്തിച്ചു പരിശുദ്ധ സിംഹാസനത്തോടപേക്ഷിച്ചു. തന്മൂലം കർമ്മ

ലീത്താസഭയിലെ വന്ദ്യ ജോസഫ് സെബസ്ത്യാനി മെത്രാനായി വന്നു. 1663–ൽ ഡച്ചുകാരുടെ അധികാരംനിമിത്തം അദ്ദേഹം സ്ഥലം വിട്ടപ്പോൾ കുറവിലങ്ങാട്ടുകാരനായ പള്ളിവീട്ടിൽ ചാണ്ടിമെത്രാനെ വികാരി അപ്പസ്തോലിക്കായായി നിയമിച്ചു. ചാണ്ടിമെത്രാൻെറ മരണത്തെത്തുടർന്നു പിന്നേയും ലത്തീൻ ആധിപത്യം തലയുയർത്തി (1687).

1783–ൽ പദ്രവാദോയുടെ കീഴിൽ സുറിയാനിക്കാരനായ കരിയാററിൽ മാർ യൗസേപ്പ് കൊടുങ്ങല്ലൂർ രൂപതാധികാരിയായി വാഴിക്കപ്പെട്ടു. എന്നാൽ 1786–ൽ അദ്ദേഹം ചരമഗതി പ്രാപിച്ചു. അദ്ദേഹത്തിൻെറ സഹചരനായിരുന്ന പാറേമ്മാക്കൽ തോമ്മാക്കത്തനാർ കൊടുങ്ങല്ലൂർ രൂപതയുടെ 'ഗവർണർ' ആയി ഭരണം നടത്തി 1799 വരെ. 1838–ൽ പദ്രവാദോ ഭരണം താല്ക്കാലികമായി നിറുത്തലാക്കപ്പെട്ടു. അപ്പോൾ സുറിയാനി സഭാവിഭാഗം പ്രോപ്പഗാന്ത (വരാപ്പുഴ) ഭരണത്തിൻ കീഴിലായി. 1886–ൽ ഇൻഡ്യൻ ഹൈരാർക്കി സ്ഥാപിതമായി.

## നാട്ടുമെത്രാന്മാർ

1877–ൽ കോട്ടയം, തൃശ്ശൂർ വികാരിയാത്തുകൾ രൂപീകരിക്കപ്പെട്ടു. 1896–ൽ അവ തൃശ്ശൂർ, എറണാകുളം, ചങ്ങനാശ്ശേരി വികാരിയാത്തുകളായി തിരിക്കപ്പെട്ടു. 1911 – ൽ തെക്കുംഭാഗക്കാർക്കായി കോട്ടയം രൂപതയുണ്ടാക്കി. 1950–ൽ പാലാ രൂപതയും 1953–ൽ തലശ്ശേരി രൂപതയും സ്ഥാപിക്കപ്പെട്ടു. ചങ്ങനാശ്ശേരിയെ 1956 – ൽഅതിരൂപതയായി ഉയർത്തി. തന്മൂലം മലബാർ ഹയരാർക്കിയുടെ കീഴിൽ രണ്ടു പ്രോവിൻസുകൾ നിലവിൽ വന്നു. 1969–ൽ എറണാകുളം അതിരൂപതയുടെ മെത്രാപ്പോലീത്തായ്ക്കു കർദ്ദിനാൾ സ്ഥാന ബഹുമതി കൈവന്നു.

കേരളസഭയുടെ ചരിത്രം അതിന്റെ റീത്തുബന്ധങ്ങളുടെ ചരിത്രമാണ്. തന്മൂലമാണ ചരിത്രത്തിലൂടെ നാം അല്പമൊന്നു കണ്ണോടിച്ചതു് സീറോമലബാർ റീത്തിനെ സംബന്ധിക്കുന്ന പ്രതിപാദനത്തിൽ.

# ആരാധനക്രമത്തിലെ ബലപ്രയോഗങ്ങൾ

## ഉദയംപേരൂർ സൂനഹദോസ്സ്

## കൂദാശകൾ

### മാമ്മോദീസാ

1585–ൽ നടന്ന ഗോവാ സൂനഹദോസ്സ കൂദാശകൾ പരികർമ്മം ചെയ്യുന്നതിനുള്ള പുസ്തകങ്ങൾ ലത്തീനിൽ നിന്നു സുറിയാനിയിലേയ്ക്കു വിവർത്തനം ചെയ്യാൻ തീരുമാനിച്ചു. 1599–ൽ അവ നിയമമാക്കി. മാമ്മോദീസാ നല്കേണ്ട സമയം ജനനശേഷം 40–ാം ദിവസം എന്ന ക്രമം തിരുത്തി 8 ദിവസത്തിനകം എന്നു ഉദയംപേരൂർ സൂനഹദോസ്സ് ക്നുപ്പെടുത്തി. ഈശോ എന്ന പേരു ആക്കം നല്കിക്കൂടാ എന്നു വിലക്കു കല്പിച്ചു. തല തൊടുന്നതിനു ഒരാളെങ്കിലും വേണമെന്നു നിർബന്ധമാക്കി.

### സ്ഥൈര്യലേപനം.

മാമ്മോദീസായോടുകൂടി നല്കിയിരുന്നതും വൈദികൻ പരികർമ്മം ചെയ്തിരുന്നതും നിറുത്തലാക്കി. സാധാരണ എണ്ണ നിരോധിച്ചു. വിശുദ്ധ തൈലങ്ങൾ ഉപയോഗിച്ചു കൊള്ളണമെന്നു കർക്കശമായ നിയമം വന്നു. കൂദാശയുടെ പ്രാർത്ഥനക്രമം ലത്തീനിൽ നിന്നു വിവർത്തനം ചെയ്യാൻ നിർദ്ദേശിച്ചു.

## കമ്പസാരം

പാപമോചനവചനങ്ങൾ ലത്തീനിൽ നിന്നു തർജ്ജമ ചെയ്യാൻ നിശ്ചയിച്ചു. ആണ്ടു കമ്പസാരം നിയമനിഷ്ഠമായി.

## വി. കർബാന സ്വീകരണം

രണ്ടു സാദൃശ്യങ്ങളിൽ വി. കർബാന സ്വീകരിച്ചിരുന്നതു് മാററി ഒരു സാദൃശ്യത്തിലാക്കി. പെസഹായ്ക്കു വി. കർബാന സ്വീകരണം നിർബന്ധ നിയമമായി.

## രോഗീലേപനം

ക്വുദാശയുടെ മുൻക്രമം ഇന്നജ്ഞാതമാണ്. രോഗിയുടെമേൽ സുവിശേഷം വായിക്കുക, സുവിശേഷസൂക്തികൾ ഓലയിൽ എഴുതിക്കൊടുക്കുക, രോഗിയെ ആശീർവദിക്കുക മുതലായവ പ്രയോഗത്തിലുണ്ടായിരുന്നു. ക്വുദാശയുടെ പ്രാർത്ഥനകൾ, തൈലത്തിൻെറ വെഞ്ചരിപ്പ്, ലേപനം ഇവ ലത്തീൻ ക്രമത്തിലേതുപോലെ പരിഷ്ക്കരിച്ചു.

## തിരുപ്പട്ടം

സുറിയാനിയിൽ പട്ടം കൊടുക്കുന്ന ക്രമം നിരുത്സാഹപ്പെട്ടു. സുറിയാനി രീതി ക്രമേണ പ്രചാരലുപ്തമായി. ലത്തീൻ രീതി പ്രചരിച്ചു.

## വൈദികർ

രൂപതയ്ക്കു വേണ്ടിയല്ല ഇടവകയ്ക്കുവേണ്ടിയാണു വൈദികവിദ്യാർത്ഥികളെ പഠിപ്പിച്ചിരുന്നതും പരിശീലിപ്പിച്ചിരുന്നതും. വൈദികർ പട്ടം വടിച്ചിരുന്നില്ല. മുടിയും

മീശയും വളത്തിയിരുന്നു. ളോവയുണ്ടായിരുന്നെങ്കിലും എപ്പോഴും ധരിച്ചിരുന്നില്ല.

ലത്തീൻ റീത്തനുസരിച്ച് പട്ടങ്ങൾ നല്ലണമെന്നു ഉദയംപേരൂർ സൂനഹദോസ് നിശ്ചയിച്ചു. ട്രെൻറു നിശ്ച യിച്ച വയസ്സു തികയുന്നതിനുമുമ്പ് പട്ടം സ്വീകരിച്ചവർ വൈദികശുശ്രൂഷ നടത്താൻ പാടില്ലെന്നു വിലക്കി. വിവാഹം കഴിക്കുക, മുടിയും മീശയും വളത്തുക മുതലാ യവ വൈദികർക്കു നിരോധിച്ചു. വൈദികർ പുറമേ സഞ്ചരിക്കുമ്പോൾ ളോവ ധരിക്കണമെന്നു നിർബന്ധ മായി. ക്രമേണ സെമിനാരി ശിക്ഷണം നിയമമാക്കി. വസ്ത്രം, പട്ടം, തിരുവസ്ത്രങ്ങൾ, പരിശീലനങ്ങൾ എന്നിവ യെല്ലാം ലത്തീൻമയമായി മാറി.

## വിവാഹം

ട്രെൻറിൻെറ നിശ്ചയമനുസരിച്ചു മാത്രമേ വിവാഹം ആശീർവദിക്കാവൂ എന്നു നിശ്ചയിച്ചു. ബാല്യവി വാഹമായിരുന്നു കേരളത്തിൽ പ്രചാരത്തിലിരുന്നതു്. പ്രായം, മൂന്നുവിളിച്ചുചൊല്ലൽ, മാമ്മോദീസാപുസ്തകത്തിൽ വിവാഹം രേഖപ്പെടുത്തൽ, വിവാഹ പ്രതിബന്ധങ്ങൾ മുതലായി ട്രെൻറിൻെറ നിയമങ്ങൾക്കു പ്രാബല്യം നല്കി. "അടച്ചു തുറ" യിൽ വൈദികർ സംബന്ധിച്ചിരുന്നതു നിരോധിച്ചു.

## ദിവ്യബലി

വി. കർബാനക്കു എണ്ണയും ഉപ്പും ചേർന്നുള്ള പുളിച്ച അപ്പമാണുപയോഗിച്ചിരുന്നതു്. ഉന്നക്കമുന്തിരിങ്ങ പി

ഴിഞ്ഞു വീഞ്ഞുണ്ടാക്കിയിരുന്നു. ബലിയർപ്പണ സമയത്തു കാർമ്മികൻ കാപ്പധരിക്കുകയായിരുന്നു നിയമം. 1554-ൽ കേരളത്തിലേയ്ക്കു വന്ന മാർ യൗസേപ്പ് പോർട്ടുഗീസു സമ്മർദ്ദത്താൽ പുളിയ്ക്കാത്ത അപ്പവും പോർട്ടുഗീസ് വീഞ്ഞും ലത്തീൻ വസ്ത്രങ്ങളും നടപ്പിലാക്കി. 1585-ൽ ഗോവാസൂനഹദോസ് ലത്തീൻ തക്സാ സുറിയാനിയിലേയ്ക്കു വിവർത്തനം ചെയ്യണമെന്നു തീരുമാനിച്ചു. കർബാനയിൽ ഉദയംപേരൂർ സൂനഹദോസു ചിലതു കൂട്ടുകയും ചിലതു കുറക്കുകയും ചെയ്തു.

ഒരുദാഹരണം മാത്രം ഇവിടെ സൂചിപ്പിക്കാം. തിരുവോസ്തിയുടെ വിഭജനശേഷം കാർമ്മികൻ വിഭജിതഭാഗങ്ങളിൽ ഒന്നു തിരുരക്തത്തിൽ മുക്കി മറേറതിൽ കരിശുവരയ്ക്കുന്നു. ഈ തിരുക്കർമ്മത്തെ ഉദയംപേരൂർ സൂനഹദോസ് മഹറോൻ ശിക്ഷയിൻകീഴ് മുടക്കുകയുണ്ടായി. ക്രിസ്തുനാഥൻെറ ഉത്ഥാനത്തിൻെറ സാദൃശ്യവും പൗരസ്ത്യ റീത്തുകളുടെ മനോഹരമായ ഒരാവിഷ്കരണ രീതിയുമായ ഒരു തിരുക്കർമ്മത്തെ ഉദയംപേരൂർ സൂനഹദോസു തെററിധരിച്ചെന്നു വ്യക്തം. (അല്പം വെളിച്ചം : P. 80.)

തിയോദോറിൻെറയും നെസ്തോറിയസിൻേറയും അനാഫൊറകൾ നിർത്തലാക്കി. പൗരസ്ത്യകാതോലിക്കോസിൻെറ സിംഹാസനം റോമാസിംഹാസനം എന്നു തിരുത്തി. "ബർക്യാന" "ഹോമ്മാസിയോസ്" എന്നു മാററി. (പിതാവിനോടുകൂടെ ഏകസത്തയായവൻ എന്നതിനു സുറിയാനി, ഗ്രീക്കപദങ്ങൾ). ആറാം പട്ടക്കാരൻ ഊറാല ധരിക്കുന്നതു ലത്തീൻ രീതിയിലായിരിക്കണമെന്നു വ്യവസ്ഥ ചെയ്തു. കൂദാശ ചെയ്ത കർബാനക്കല്ല് നിർബന്ധമായി.

## അങ്കമാലി സൂനഹദോസ്

1603-ൽ സമ്മേളിച്ച അങ്കമാലി സൂനഹദോസിൽ വന്ദ്യറോസ്സമെത്രാൻ പല നിബന്ധനകളും നിർമ്മിച്ചു. തക്സാ ബലിപീഠത്തിന്റെ രണ്ടുവശത്തേയ്ക്കും മാററുക. അൾത്താരയിലേയ്ക്കു തിരിഞ്ഞുനിന്നു സുവിശേഷം വായിക്കുക, വിശ്വാസപ്രമാണം സുവിശേഷവായനയെത്തുടർന്നു ചൊല്ലുക, കാഴ്ചവയ്പ്പ് കഴിഞ്ഞു കൈ കഴുകുക, കൂദാശവചനങ്ങൾക്കു സ്ഥാനചലനം നല്കുക, പവത്രീകരണത്തിനു ശേഷം തിരുശ്ശരീരവും തിരുരക്തവും ഉയർത്തുക, കുർബാനസ്വീകരണത്തിനു മുമ്പു കാർമ്മികൻ പിഴയിടിക്കുക എന്നിവയെല്ലാം റോസ്സമെത്രാൻെറ ഇറക്കുമതികളത്രേ. പരിശുദ്ധാത്മാവിനോടുള്ള പ്രാർത്ഥന (Epiclesis) ഇദ്ദേഹമാണ് കൂദാശവചനങ്ങൾക്കു മുമ്പാക്കി മാററിയതു്.

## കാനോന നമസ്കാരം

കേരളസഭയിലെ കാനോന നമസ്കാരത്തിൻെറ ഒരു കൈയ്യെഴുത്തു പ്രതി 1557-ൽ ഉണ്ടായി. അങ്കമാലിയിൽ എഴുതപ്പെട്ട ഈ പ്രതി ഇന്നു വത്തിക്കാൻ ഗ്രന്ഥശേഖരത്തിലുണ്ടു്.

ഉദയംപേരൂർ സൂനഹദോസ് 5-ാം പട്ടം മുതൽ കാനോന നമസ്കാരം നിർബന്ധനിയമമാക്കി. നമസ്കാരപുസ്തകമില്ലാത്ത വൈദികർ സപ്രാ (പ്രഭാത) നമസ്കാരത്തിനു പകരം മുപ്പത്തിമൂന്നു പ്രാവശ്യം സ്വർഗ്ഗസ്ഥനായ പിതാവെ നന്മനിറഞ്ഞ മറിയമെ, ത്രീത്വസ്തുതി എന്നിവ ചൊല്ലണമെന്നുനിർദ്ദേശിച്ചു. തെററുകളെന്നു സൂനഹദോസ് ആരോപിച്ചവ തിരുത്താത്ത പുസ്തകങ്ങൾ തീയിലിട്ടുകൊള്ളണമെന്നു ശഠിച്ചു. കേരളസഭയുടെ അതിപുരാതനഗ്രന്ഥങ്ങൾ അങ്ങനെ ചാമ്പലായി.

റോസ്സ മെത്രാന്റെകാലത്തു ലത്തീൻ തർജ്ജമ ചെയ്തു കാനോനനമസ്കാരത്തിനു വീണ്ടും രൂപം കൊടുത്തു. ബല്ലീർ ദീനോസു മെത്രാൻ ലത്തീൻ നമസ്കാരം സുറിയാനിയിൽ വിവർത്തനം ചെയ്യിപ്പിച്ച്, ചാവറക്കുരിയാക്കോസച്ചൻ വഴി അവതരിപ്പിച്ചു. എന്നാൽ അതിനെ വൈദികന്മാർ ഏകയോഗമായി തിരസ്കരിക്കുകയാണുണ്ടായതു്. തന്മൂലം നിലവിലിരുന്ന കൈയെഴുത്തുപ്രതിയിൽനിന്നും ലത്തീൻ വിവർത്തനത്തിൽനിന്നും ചില ഭാഗങ്ങൾ കൂട്ടിച്ചേർത്തു് ഏഴു ദിവസംകൊണ്ടവസാനിക്കുന്ന ഒരു നമസ്കാരക്രമം അദ്ദേഹം ക്രോഡീകരിച്ചു. 1876 - ൽ അതു അച്ചടിച്ചു. അതാണു പുനരുദ്ധാരണകാലംവരെ (1967) നിലവിലിരുന്ന കാനോനനമസ്കാരം.

## പുനരുദ്ധാരണം

1899 - ലെ വൈദിക മെമ്മോറാണ്ഡം മുതൽ പുനരുദ്ധാരണ പരിശ്രമങ്ങൾ സമാരംഭിച്ചു. 1934–ലും 1954–ലും പുനരുദ്ധാരണപരിപാടികൾക്കു സംഘങ്ങൾ നിയുക്തമായി. 1957 - ൽ പുതിയ കുർബ്ബാനക്രമം പൂർത്തിയായി. 1960 - ൽ അതു മുദ്രണം ചെയ്തു. 1962 ജൂലൈ 3–ാംതീയതി പുതിയ മലയാളംകുർബ്ബാന പ്രാബല്യത്തിൽ വന്നു.

മുമ്പു നിലവിലിരുന്ന കുർബ്ബാനയിൽനിന്നു ലത്തീൻ, കൽദായ, മാറോനീത്ത എന്നീ ഘടകങ്ങൾ നീക്കം ചെയ്തു കൊണ്ടാണു നവീകരണം സാധിച്ചതു്. ലത്തീൻ ഘടകങ്ങളിൽനിന്നു പിന്നീടു സ്വീകാര്യമായ ചില ഭാഗങ്ങൾക്കു് അംഗീകാരം നൽകി. 1968 – ൽ പരിഷ്കരണ പരിശ്രമം പുതുക്കുകയുണ്ടായി. അതാണു് ഇന്നു നിലവിലിരിക്കുന്ന കുർബ്ബാനക്രമം.

# ആരാധനക്രമ വത്സരവൃത്തം

## കാലങ്ങൾ

വത്സരത്തെ നമ്മുടെ ആരാധനക്രമം പത്തു കാലങ്ങളായി തിരിച്ചിരിക്കുന്നു.

1. സൂവാറ. (മംഗലവാർത്ത) രക്ഷകനെ പ്രതീക്ഷിക്കുന്ന കാലം.

2. ദനഹാ. രക്ഷകൻെറ ആവിഷ്കാരത്തെ കുറിക്കുന്ന കാലമാണിതു്. സുറിയാനി റീത്തിൽ മിശിഹായുടെ പൂജാരാജാക്കൾക്കുള്ള പ്രത്യക്ഷപ്പെടലും ലത്തീൻ റീത്തിൽ അവിടുത്തെ മാമ്മോദീസയുമാണ് അനുസ്മരിക്കപ്പെട്ടുക.

3. നോമ്പ്. മിശിഹായുടെ ഉപവാസം, പീഡാനുഭവം, മരണം എന്നിവയെ ധ്യാനിച്ചു പ്രായശ്ചിത്തമനുഷ്ഠിക്കുന്ന കാലം.

4. കൃംത. ഉയിപ്പ്. പെസഹാരഹസ്യത്തിൻെറ അവിഭാജ്യഘടകമാണുയിപ്പ്, മിശിഹായുടെ മഹത്വത്തെ ഓർമ്മിപ്പിക്കുന്ന കാലം.

5. ശ്ലീഹാ. സഭയുടെ സമാരംഭത്തെക്കുറിക്കുന്ന കാലം. പന്തക്കുസ്തയോടെയാരംഭിക്കുന്നു. പരിശുദ്ധാത്മാവിൻെറ ആഗമനം, ശ്ലീഹന്മാരുടെ സുവിശേഷപ്രസംഗം എന്നിവയെ സൂചിപ്പിക്കുന്നു. പരിശുദ്ധാത്മാവു് തിരുസ്സഭയിൽ വസിച്ചു് അതിനെ വിശുദ്ധീകരിക്കുകയത്രേ.

6. കൈത്താ. സഭയുടെ വളച്ച്യെ പ്രതിഫലിപ്പിക്കുന്ന കാലം. ഗ്രീഷ്മകാലത്തേയാണു കുറിക്കുക. സുവിശേഷം നാനാദേശങ്ങളിലും പ്രചരിച്ചതിനെ അനുസ്മരിക്കുകയാണീ ദശ.

7. ഏലിയാ. 8. സ്ലീവാ. 9. മൂശ. മിശിഹായുടെ മഹത്വപൂർണ്ണമായ പ്രത്യാഗമനത്തെ പ്രതീക്ഷിക്കുന്ന കാലം. മനുഷ്യശരീരങ്ങളുടെ ഉയിപ്പ്, പൊതുവിധി എന്നീ യാഥാർത്ഥ്യങ്ങളെ സദൃശീകരിക്കുന്നു ഇവ. ഏലിയാ മൂശ എന്ന പേരുകൾ തേജോമയനായി താബോറിൽ പ്രത്യക്ഷനായ മിശിഹായെ കുറിക്കുന്നു. സ്ലീവാ ഇനി മുതൽ മഹത്വ

ത്തിൻെറ പ്രതീകമാണ് ക്രൈസ്തവൻ. ഈ മൂന്നു കാലങ്ങളേയും സ്ലീവാക്കാലമായി ചിലപ്പോൾ പരാമർശിക്കുന്നു.

10. പള്ളിക്കൂദാശ. സഭയുടെ മഹത്വത്തെക്കുറിക്കുന്നകാലം. സ്വർഗ്ഗീയ സൗഭാഗ്യത്തിൻെറ സൂചനയുണ്ട് ഈ കാലത്ത്.

## തിരുവസ്ത്രങ്ങൾ

ദിവ്യബലിയിൽ ധരിക്കുന്ന തിരുവസ്ത്രങ്ങളേയാണു നാം ഉദ്ദേശിക്കുക.

1. കൊത്തീന. നീണ്ട അങ്കി. സ്ഥാന വ്യത്യാസം കൂടാതെ എല്ലാവരും ധരിക്കുന്നു. റോമിൽ എല്ലാവരും ആദ്യകാലത്തുപയോഗിച്ചിരുന്നതും അടക്കമുള്ളതുമായ വസ്ത്രം.

2. സന്ദെ. കൈയ്യുറ. മെത്രാന്മാർക്കും വൈദികന്മാർക്കുംമാത്രമുള്ളതാണിത്. റോമയിൽ വിയർപ്പു തുടയ്ക്കുന്നതിനും പൗരസ്ത്യർ അലങ്കാരത്തിനും ഉപയോഗിച്ചു.

3. ഇടക്കെട്ട്. അങ്കി ചേർന്നിരിക്കുന്നതാണുദ്ദേശം.

4. ഊറാറ. ഊറാല (Epitrachelion എന്നു ഗ്രീക്ക്) 'കഴുത്തിൽ' എന്നു വാച്യാർത്ഥം. വിയർപ്പു തടയുന്നതിനുള്ള കണ്ഠവസ്ത്രം. അല്ലെങ്കിൽ ആറാംപട്ടക്കാരൻ അടയാളങ്ങൾ കാണിക്കുന്നതിനുപയോഗിച്ചിരുന്ന കണ്ഠവസ്ത്രം.

5. പൈന. കാപ്പ Phelonion, Surdzar, Faino, Paina എന്നും പേരുകളുണ്ട്. ഈ വസ്ത്രം ധരിക്കുന്ന ആളിൻെറ ശരീരം മുഴുവൻ മൂടുമായിരുന്നു ആദ്യകാലത്ത്. അതു കണ്ടാൽ ഒരു ചെറുഭവനത്തിൻെറ പ്രതീതിയുണ്ടായിരുന്നു. തന്മൂലം Causula എന്ന പേരു വന്നു (Chasuble) എട്ടാം നൂററാണ്ടിനുമുമ്പ് ലത്തീൻറീത്തും കാപ്പ ഉപയോഗിച്ചുവന്നു. മുൻവശം മുറിഞ്ഞ കാപ്പ 17-ാം നൂററാണ്ടടുത്തുണ്ടായ പരിഷ്കാരമാണ്.

---

10

# നമ്മുടെ ദിവ്യബലിയുടെ ഘടന

ഏഴാം അദ്ധ്യായത്തിൽ നാം കാണുകയുണ്ടായി, അന്ത്യ അത്താഴത്തിൽ ആരംഭിച്ച ബലിയുടെ ചരിത്രപരമായ പരിണാമം. രണ്ടാം നൂററാണ്ടിലെ ബലിയുടെ ആചാരങ്ങൾ നാം അവിടെ അനുസ്മരിച്ചു. എട്ടാം അദ്ധ്യായം കൽദായ റീത്തിലെ ബലി നമ്മുടെ പരിഗണനാവിഷയമാക്കി. ആ പശ്ചാത്തലം അനുസ്മരിക്കുന്നതു സഹായകമാണ് നമ്മുടെ ദിവ്യബലിയിലേയ്ക്കു കടക്കുമ്പോൾ.

നമ്മുടെ ദിവ്യബലിക്കു പ്രാരംഭം, സ്ഥാപനാത്ഥികളുടെ ബലി, വിശ്വാസികളുടെ ബലി എന്നു മൂന്നു ഭാഗങ്ങളുള്ളതായി പരിഗണിക്കാം. 1968 ഓഗസ്റ്റ് 15-ാം തിയതി നടപ്പിൽ വരുത്തിയ ക്രമമാണു നാം കാണുക.

## 1. പ്രാരംഭം

1. "അത്യുന്നതങ്ങളിൽ ദൈവത്തിനു സ്തുതി". 2. "സ്വർഗ്ഗസ്ഥനായ പിതാവേ".... 3. സങ്കീർത്തനത്തിനു മുമ്പു ജപം. 4. സങ്കീർത്തനം. (കാലമനുസരിച്ചു മാറുന്നു). 5. "സകലത്തിൻേറയും നാഥാ" എന്ന പ്രാർത്ഥനയ്ക്കു മുമ്പു ജപം. 6. "സകലത്തിൻേറയും നാഥാ".... 7. തുടർന്നുള്ള ജപം.

## 2. സ്ഥാപനാത്ഥികളുടെ ബലി

(അദ്ധ്യയനക്കുർബാന)

1. ത്രൈശുദ്ധകീത്തനം: ത്രീത്വസ്തുതി; "പരിശുദ്ധനായ ദൈവമേ"... 2. ജപങ്ങൾ. "വിശുദ്ധരിൽ സംപ്രീതനായി വസിക്കുന്ന...". "ഞങ്ങളുടെ കർത്താവായ ദൈവമേ".... 3. ലേഖനം. 4. പ്രണാദം (ജയഗീതം) "നമ്മുടെ കത്താവായ മിശിഹായ്ക്കു സ്തുതി". 5. ജപങ്ങൾ. "സകലത്തിന്റേയും നാഥാ പിതാവിന്റെ".... "ലോകത്തിന്റെ പ്രകാശവും".... 6. സുവിശേഷം. 7. പ്രണാദം. "നമ്മുടെ കത്താവായ മിശിഹായ്ക്കു സ്തുതി" 8. ശൃംഖലാപ്രാത്ഥന: "നമുക്കെല്ലാവക്കും ...". 9. കൈവയ്പു പ്രാത്ഥന: "കത്താവേ ശക്തനായ ദൈവമേ...".

## 3. വിശ്വാസികളുടെ ബലി

A. ബലിയർപ്പണ ഭാഗത്തിനൊരുക്കം.

1. വിശ്വാസപ്രമാണം. (ശ്ലീഹന്മാരുടേതു് അല്ലെങ്കിൽ നിഖ്യാസൂനഹദോസിന്റേതു് A D. 325.)

2. പീഠാരോഹണം. "മനസ്സാക്ഷിയെ നിർമ്മലമാക്കി...". "പിതാവും പുത്രനും പരിശുദ്ധാത്മാവുമായ...."

3. ബലി വസ്തുക്കളൊരുക്കൽ. "പടയാളികളിലൊരുവൻ ...."

4. കൈകഴുകൽ. "സകലത്തിന്റേയും നാഥനായ ...."

5. കീത്തനം. ബലിവസ്തുക്കൾ അൾത്താരയിലേയ്ക്കെഴുന്നള്ളിക്കുമ്പോൾ ചൊല്ലുന്നു. (കാലമനുസരിച്ചുമാറും.)

6. കാഴ്ചവയ്പു്. "അങ്ങെ ആരാദ്ധ്യമായ ത്രീത്വത്തെ....". "നമ്മുടെ രക്ഷയ്ക്കുവേണ്ടി....".